# THE CHURCH WEEKLY

| Vol IX | SUNDAY 3RD JULY 1955 | PRICE 2 ANNAS A COPY | NO. 26 |
|---|---|---|---|


## THE CHRISTIAN LIFE ON TRIAL IN NEW INDIA

(By Dr. E. C. Bhatty.)

*(The following is an address given by Dr. E. C Bhatty, Secretary National Christian Council, at Mowkhar Church, Shillong, where 5000 people were in attendance, on May 9, 1955)*

I

**The Christian Church and Opposition.**

The subject assigned to me for this evening implies that at this time in new India, Christian life is specially on trial. I do not subscribe to the implication in it, Conditions in our country are not very much different from what they have been during the past 50 years. Besides a Christian life is constantly on trial. A Christian is confronted daily with new situations, new problems and new opportunities. Each situation and each problem may involve for a Christian a serious test of faith, fortitude and courage. If by trial is meant vocal opposition to Christian work from a certain section of Hindus, I would say emphatically that there is nothing new in it. However irritating and vaxacious it may be, we have had it all along both in the rural and urban areas, where because of change of faith persons have suffered all sorts of ostracism and humiliation. This opposition, in my opinion, is due to lack of understanding of the principles and practice of the Christian faith.

In fact, it is healthy for Christians to have opposition sometime. The Christian Church thrives on it. The more testing of Christians there is, the stronger becomes their faith and witness. Every Christian must have an experience of the way of the Cross. I do not think therefore that there is much cause for alarm or anxiety. We have a very large circle of loyal friends in every religious community. They have a great regard and respect for Christians. Those who are attempting to disruptour relationships with other communities are the communalists who are out to exploit religious differences for personal and party ends.

On the other hand, we should rejoice in the fact that the impact of Christian life and faith has become so telling that some people have actually become apprehensive that the world is following Jesus. The opposition that has arisen here is purely of a defensive nature and should be regarded as a reaction to the effectiveness of the Christian message.

**Scope for Ministry of Reconciliation.**

In new India, Christians have an unlimited scope for exercising ministry of reconciliation

The Scriptures contain very clear directions

'Do nothing from selfishness or conceit,

But in humility count others better th n yourselves;

Let each of you look not only to his own interests,

But also to the interests of others'

The Cristian faith places its followers under an obligation to put others before self ond to seek others' good before one's own. With such a faith the Christians in India have a special responsibility. To merely maintain their own institutions is not enough, for as citizens of democracy they must also work in co-operation with the State for the general welfare of the people. This will mean a fuller and more extensive interest in public life than they have hitherto manifested. They must participate in all aspects of public service, shouldering their fair share of social responsibility. The first and the most immediate concern at this time is national solidarity and unity. Communal, caste and linguistic differences slash across Indian society creating innumerable problems. In the back ground of a diverse and confusing history these dividing loyalties are proving detrimental to the achievement of a basic national unity. True unity cannot be attained until the citizens are prepared to realise their joint responsibility, and are willing to place this ultimate loyalty above the loyalty to communal groupings.

In a composite nation such as ours, it is highly important that the various religous groups should clearly understand one another's point of view and convictions on matters which give a true meaning to life making it richer and fuller Such an understanding can be achieved only when we seek, and provide opportunities to meet persons of other religious beliefs. Li e cannot be lived in water-tight compartments, and a co-ordinated and co-operative approach must be made to problems confronting the whole people as national entity. Hindus, Muslims, Sikhs. Panjabis, Bengalis, Parsis, Assamese, Khasis, Nagas, and Garos must learn to live with each other in a friendly and brotherly way.

To this end we must strengthen the internal bonds of unity. These bonds of unity must be based upon moral and spirtual values which

ചരിത്രപംക്തി 6.

# മാർത്തോമ്മാ ശ്ളീഹായുടെ മരണം

## പണ്ഡിതന്മാരുടെ അഭിപ്രായങ്ങൾ

(പി. എം. പത്രോസ്, മുളന്തുരുത്തി.)

സഭാചരിത്രകാരന്മാരായ വി. പിതാക്കന്മാരിൽ മാർ അപ്രേം എന്ന സിദ്ധൻ മാർ തോമ്മാശ്ളീഹായെപ്പററി അദ്ദേഹത്തിൻെറ ഗ്രന്ഥത്തിൽ സവിസ്തരം കീർത്തിച്ചിരിക്കുന്നു. ആ കൃതിയിൽ ഒരു ഭാഗത്തു ശ്ളീഹാ ഒരു കച്ചവടക്കാരൻ അന്ധകാരത്തിൻെറ സ്ഥലമായ ഇന്ത്യായിലേക്കും വേറൊരു കച്ചവടക്കാരൻ എഡേസ്സായിലേക്കും കൊണ്ടുപോയിയെന്നു പ്രസ്താവിച്ചിരിക്കുന്നു. സെൻറു തോമസ് ദേഹവിയോഗം ചെയ്തതു മൈലാപ്പൂരിൽ വെച്ചാണ്. സംഗതിക്ക് അല്പം തെളിവു പോരെങ്കിലും പത്രോസ് അപ്പസ്തോലൻ റോമാനഗരത്തിൽ വെച്ചു മരിച്ചുവെന്ന് എങ്ങിനെ വിശ്വസിക്കുന്നുവോ അതുപോലെ തന്നെ ഈ സിദ്ധനും ഇന്ത്യയിൽവെച്ചു മരിച്ചുയെന്നു വിശ്വസിക്കുന്നതിനു തക്ക ന്യായം ഉണ്ടെന്നു തെളിവുകളാൽ എനിക്കു പൂർണ്ണബോദ്ധ്യം വന്നിരിക്കുന്നുയെന്ന് ഇൻഡ്യൻ ക്രിസ്ത്യാനികളുടെ സാമൂഹ്യവും സഭാസംബന്ധവുമായ സംഗതികളെപ്പററി അന്വേഷിച്ചു റിപ്പോർട്ടു ചെയ്യുന്നതിനു മദ്രാസ് ഗവണ്മെൻറിൽ നിന്നു പ്രത്യേകം നിയുക്തനായ ബുക്കാനാൻ സായ്പ് അവർകൾ എഴുതിയിരിക്കുന്നു. (Dr. Buchanan's Christian Reseraches in Asia. 11th Edition P. 133.) അതിനാൽ വിശുദ്ധൻെറ ദേഹവിയോഗം, സംസ്കാരസ്ഥലം എന്നിതുകളെപ്പററി അവകാശവാദം പുറപ്പെടുവിക്കുന്നതിന് ഇതരസഭകൾ ഇന്ന് ഇല്ലെന്നുള്ളതു തന്നെ മലങ്കരസഭാസ്ഥാപനവിഷയമായ പാരമ്പര്യവിശ്വാസത്തെ പൂർവ്വന്മാർ ശക്തിപ്പെടുത്തിയിരിക്കുന്നു. മലങ്കര സുറിയാനിക്രിസ്ത്യാനികൾ ആദ്യകാലം മുതൽക്കേ തങ്ങളുടെ മതസ്ഥാപകനായ ഈ സിദ്ധൻെറ സംസ്കാരസ്ഥലത്തേക്കു തീർത്ഥയാത്ര പോക പതിവായിരുന്നു. (പറവൂർ പള്ളിച്ചരിത്രം p.p. 2—4) ഈ യാത്ര പിൽക്കാലത്തു പരദേശമേല്പട്ടക്കാരുടെ ആഗമനത്തിനും ഇവിടത്തെ സ്ഥിതിഗതികൾ പരദേശത്ത് അറിയുന്നതിനും പര്യാപ്തമായിത്തീർന്നു. പൗരസ്ത്യകസഭാപിതാക്കന്മാർ, ചരിത്രകാരന്മാർ ആദിയായവർ തോമാശ്ളീഹാ ഇൻഡ്യയുടെ അപ്പസ്തോലനാണെന്നും ഈ പരിശുദ്ധനെ മൈലാപ്പൂരിലാണു സംസ്കരിച്ചിരിക്കുന്നതെന്നും വിശ്വസിക്കയും അതിനെ പ്രബലമായി രേഖപ്പെടുത്തുകയും ചെയ്തിരിക്കുന്നു. കരിങ്കല്ലിൽ അല്ലെന്നു മാത്രം. ഇന്ത്യയിൽ ധനുമാസം 21-ാംനു- ഈ സിദ്ധൻ ദേഹവിയോഗം ചെയ്തുയെന്നും കർക്കടകമാസം 3-ാംനു- തൻെറ തിരുശേഷിപ്പുകൾ ദൈവഭൃത്യന്മാരാൽ ഉറഹായിലേക്കു കൊണ്ടുപോകപ്പെട്ടുയെന്നുമാണു വിശ്വസിക്കുന്നത്. ഇതിനെ അനുകൂലിക്കുന്ന ഒരു പുരാതനഗീതം താഴെ ഉദ്ധരിക്കുന്നു. ഇപ്പോൾ സഭാപഞ്ചാംഗം പരിഷ്കരിച്ചതുകൊണ്ടു ഡിസംബർ 21-ം ജൂലൈ 3-ം തീയതികൾ ആണ് ഈ വിഷയത്തിൽ ഇപ്പോൾ ആഘോഷിക്കപ്പെടുന്നത്.

### ഗീതം II

മാറാനീശോമ്ശീഹായുടെ ശിഷ്യരിൽ
നമ്മുടെ ബാവാ
മാർത്തോമ്മാൻ മലയാളത്തിൽ മാർഗ്ഗ-
വുമറിയിപ്പാൻ പുറപ്പെട്ടു.
നടന്നു വേടരാജ്യത്തു അന്നങ്ങതിലൊരു
വേടൻ
കുത്തി തൻെറ വിലാവതിൽ—താതൈത്തെ
തെയ്തെയ്താം
0 0 0
വില്ലുമാസം പതിനെട്ടിൽ ചതിവാലേ
കുന്തമേററു
കിടന്നു ദിനം മൂന്നു മരിച്ചങ്ങിരുപ—
ത്തൊന്നിൽ —താതൈത്തെ—
0 0 0
അറിഞ്ഞു ശിഷ്യരുമപ്പോൾ
—താതൈത്തെ—
എടുത്തിതു ശരീരവും അടക്കീതു മൈ—
ലാപ്പൂരു
അറിഞ്ഞു ജനമെല്ലാം കരപ്പുമറപ്പാലെ
—തുടങ്ങി കുറുവാനയും —താതൈത്തെ—
അറിഞ്ഞു ജനമെല്ലാം എടുത്തു പെരു—
ന്നാളും

---

are eternal and incorruptible, and not upon material or humanistic values, or on con iderations of expediency. Mahatma Gandhi constantly remi ded us of moral and spiritual values when he persisted that in our conduct we should tenaciously adhere to truth, and the truth is that, whatever our religious belief, we are all children ot God. We owe allegiance to a common motherland We posses many things in ommon. We all have a common cultural heritage. We contribute daily to each other's lite and thought Therefore we are no separate entities. Differences of religion and language should not divide us. We must learn to practice co-existence in relation to each other. There is no doubt that communal outlook not only tends to obstruct unity but ultimately destroys it.

As Christians we have steadfastly eschewed communalism and have stood for national unity. We have regarded ourselves an integral part of the national structure. Consequently, in keeping with this principle, we refused to accept any special Constitutional safeguards for our community. In fact we are not a community We are a Church, a fellowship of believers in Jesus Christ, a fellowship which transcends all national barriers. We believe, both communalism and casteism are deadly poison.

Also, in the international scene amid complexities of foreign relations, India as a newly liberated nation stands in some prominence. She has won for herself a position of great influence among the nations of the world. While advocating definite principles of coexistence in her foreign policy she needs at the same time to ensure her own-hard won independence. Any factor theretore which tends to devide, and thereby weaken the national structure should be eradicated Issues arising out of religious differences can only be solved through understanding and patience. Acting upon such a principle Christians must themselves be free from self-seeking and opportunism and acting on a communal basis.

Christians do not seek privileges but they seek only opportunities for service whether those opportunities lie in the administrative frame-work of the State or in the domain of social and economic activity.

(The Indian Witness.)

—o—

അന്നുടനെട്ടത്തമ്പാല്പടയോനെ ആദര
വോടങ്ങു –താതൈത്തെ–
അടക്കി മൈലാപ്പൂരു –താതൈത്തെ–

ഇങ്ങിനെ ഈവക പാട്ടുകളിലെല്ലാം കാണുന്നതു മലങ്കരസഭയുടെ പാരമ്പര്യ വിശ്വാസസ്ഥിരതയ്ക്കു ഒരു ശ്രേഷ്ഠോദാഹരണമാണ്. ശ്ലീഹായുടെ മരണത്തെപ്പററിയും മററും മാർ തോമ്മാശ്ലീഹാചരിത്രം കല്യാണപ്പാട്ട് എന്ന പുസ്തകം 29–ാംപുറം മുതൽ വിവരിച്ചിരിക്കുന്നു. ഇതുമെന്യേ **India and the Apostle St. Thomas** എന്ന പുസ്തകം 268–ാംപുറത്തുള്ള ചിത്രത്തിൽ 11–ാംകള്ളിയിൽ ശ്ലീഹാ ഒരു ക്ഷേത്രവും അതിലെ വിഗ്രഹങ്ങളും തല്ലിത്തകർക്കുന്നതും 12–ാംകള്ളിയിൽ ഒരാൾ (എമ്പ്രാൻ ആയിരിക്കണം) തന്നെ ശൂലത്താൽ കുത്തുന്നതും (ഒരു ശൂലത്തിന്റെ ആകൃതിയാണ്) താൻ മതസാക്ഷിയായി മരണംപ്രാപിച്ച വിവരവും ചിത്രീകരിച്ചിരിക്കുന്നു. അതിപുരാതനകാലം മുതൽ ശ്ലീഹാ ദേഹവിയോഗം ചെയ്ത പ്രതിവർഷമുള്ള ധനു 21–ാംനു–യും തിരുശേഷിപ്പുകൾ ഉ റ ഹാ യി ലേ ക്കു സാ ഘോ ഷം കൊ ണ്ടു പോകപ്പെട്ടതിന്റെ സ്മരണ കർക്കടകം 3–ാംനു–യും ഇങ്ങനെ രണ്ടു പെരുന്നാളുകളും ആഘോഷിക്കയും ചെയ്യുവന്നു. പരദേശസുറിയാനിസഭയിലെ ഒരു ശാസ്ത്രിയും മികച്ച സുറിയാനി പണ്ഡിതനുമായ മാർ ഗ്രീഗോറിയോസ് ബർ എബ്രായ എന്ന പുണ്യവാൻ തോമാശ്ലീഹാ ഇൻഡ്യയിൽ കാലാമീനാ എന്ന പട്ടണത്തിൽ വെച്ചു രക്തസാക്ഷിമരണം പ്രാപിച്ചെന്നു പ്രസ്താവിച്ചിരിക്കുന്നു (പറവൂർ പള്ളിച്ചരിത്രം പുറം 3. ഫുട്നോട്ടു നോക്കുക.)

എ. ഡി. 235–നും 239–നും മദ്ധ്യേ നിര്യാതനായ ഹിപ്പോലീററസും ഈ അഭിപ്രായക്കാരനാണ്. (ടി പള്ളിച്ചരിത്രം പുറം 3. ഫുട്നോട്ടു കാണുക.) എ. ഡി. 254–ൽ ജനിച്ച ഡൊറൊത്തേയോസും (**Doratheous**) ഈ അഭിപ്രായത്തെ സ്ഥിരീകരിച്ചിരിക്കുന്നു. (**Caves' Historical literature pp. 107—109**) എ. ഡി. 420—ൽ ചരമംപ്രാപിച്ച ഫാദർ ജെറോം എന്ന ചരിത്രകാരൻ സെൻറു തോമസാണു ഇന്ത്യയിൽ ഇദംപ്രഥമമായി ക്രിസ്തുമാർഗ്ഗം അറിയിച്ചതെന്നു സകാരണം രേഖപ്പെടുത്തിയിരിക്കുന്നു. (**Lingerings of light in a dark land by whitchane P. 14**) എ. ഡി. 370—ൽ കാലഗതി പ്രാപിച്ച സഭാമല്പാനായ മാർ അപ്രേം, ഹുദിലെ വി. ഗ്രീഗറി എന്നിവർ തോമാശ്ലീഹാ ഇന്ത്യയിൽ വെച്ചു മരിച്ചെന്നും അദ്ദേഹത്തിന്റെ തിരുശേഷിപ്പുകൾ എഡേസ്സായിലേക്കു കൊണ്ടുപോകപ്പെട്ടുവെന്നും അദ്ദേഹത്തിന്റെ കബറുങ്കൽ ഒരു സന്യാസാശ്രമവും പള്ളിയും സ്ഥാപിച്ചിട്ടുണ്ടെന്നും ഇവയെ സന്ദർശിച്ച തീയോഡോറസ് എന്നൊരുവനിൽ നിന്നാണ് ഈ വിവരങ്ങൾ തനിക്കു ലഭിച്ചതെന്നും രേഖപ്പെടുത്തിയിരിക്കുന്നു. ഈ ഗ്രി ഗോ റി ഫ്രാ ൻ സി ലെ ബി ഷോ പ്പും ഒരു പ്രസിദ്ധ ചരിത്രകാരനും ആയിരുന്നു. എ. ഡി. 500–ാമാണ്ടോടടുത്താണ് അദ്ദേഹം ജീവിച്ചിരുന്നതു്.

പറങ്കികളുടെ ഇന്ത്യാസന്ദർശന കാലത്തു മൈലാപ്പൂരിലെ ക്രിസ്തീയസഭ ശുഷ്കീഭവിച്ചിരുന്നുവെങ്കിലും മലങ്കരനസ്രാണികൾ അവിടേയ്ക്കു തീർത്ഥയാത്ര ചെയ്തിരുന്നുവെന്നു അവരും രേഖപ്പെടുത്തിയിട്ടുണ്ട്. ഏകദേശം 9–ാം ശതകത്തിൽ മൈലാപ്പൂരിനെപ്പററിയുള്ള അറിവു ഇംഗ്ളണ്ടിലും എത്തിയിരുന്നുവെന്നുള്ളതിനു അക്കാലത്തെ ഇംഗ്ളണ്ടിലെ രാജാവായിരുന്ന ആൽഫ്റെഡ് ഒരു ബിഷോപ്പിന്റെ നേതൃത്വത്തിൽ ഈ സിദ്ധന്റെ സംസ്കാരസ്ഥലത്തേക്കു ചില കാഴ്ചകൾ കൊടുത്തയച്ചതായി ഇംഗ്ളണ്ടുചരിത്രത്തിൽ പ്രസ്താവിച്ചിരിക്കുന്നതിൽനിന്നു മനസ്സിലാക്കാവുന്നതാണ്. 13–ാം ശതാബ്ദത്തിന്റെ ഉത്തരാർദ്ധത്തിൽ മർക്കോപോളോ എന്നൊരു ഇററാലിയൻ ദേശസഞ്ചാരി ശ്ലീഹായുടെ സംസ്കാരസ്ഥലമായ മൈലാപ്പൂർ സന്ദർശിച്ചു മടങ്ങിപ്പോയതായി കാണുന്നുണ്ട്. (**yuels Edition of Marco Polo Vol. I**) സുദീർഘകാലത്തേക്കു അജ്ഞാതമായിരുന്നഈ സ്ഥലം പിന്നീടു കണ്ടെത്തപ്പെട്ടതായി മി. റേ തുടങ്ങിയ ചരിത്രകാരന്മാരും പ്രസ്താവിക്കുന്നുണ്ട്. (**the syrian church in India by Geerge Milne Ree. M. A**)

പാശ്ചാത്യസഭയിലെ പുരാതനപഞ്ചാംഗങ്ങൾ പെരുനാൾ കുറിപ്പുകൾ മുതലായവയും ശ്ലീഹായുടെ ഇന്ത്യൻ പ്രേഷകത്വത്തെ സാക്ഷീകരിക്കുകയും ഈ സിദ്ധനെ ഇന്ത്യാക്കാരുടെ അപ്പോസ്തോലൻ എന്നു നാമകരണം ചെയ്യുകയും ചെയ്തിരിക്കുന്നു. ഇതുപോലെതന്നെ ശ്ലീഹായുടെ ഇന്ത്യൻ സുവിശേഷവേലയെപ്പററി ലാററിൻ സഭ സ്വീകരിച്ചിട്ടുള്ള ഈറാനിമോനിന്റെയും വേദായുടെയും തിരുനാൾ കുറിപ്പുകളും ഇതിലേക്കു ഉത്തമലക്ഷ്യമായി പരിലസിക്കുന്നു. പടിഞ്ഞാറൻ സഭ ഇപ്പോൾ സ്വീകരിക്കുന്ന റോമൻകത്തോലിക്കാ രക്തസാക്ഷി ചരിത്രത്തിലും (**the Roman martyrology**) ശ്ലീഹാ ഇന്ത്യയിൽ വെച്ചു കുന്തപ്രയോഗത്താൽ കാലഗതി പ്രാപിച്ചുവെന്നുള്ള മലങ്കരസുറിയാനിക്കാരുടെ വിശ്വാസത്തേയാണു

അസ്സീസിയിലെ ഫ്രാൻസിസ് 34.

# തിര്യക്കുകളും പ്രതിസ്പന്ദിക്കുന്നു

(എം. കുര്യൻ കോതമംഗലം)

കന്നാറാവിട്ട് അവർ വീണ്ടും ബവാഗ്നാ റോഡുവഴി യാത്ര തുടർന്നു. കുറെ ചെല്ലുമ്പോൾ രാജവീഥിയ്ക്കരികിലായി മരങ്ങൾ കൂടിനിൽക്കുന്ന ഒരു സ്ഥലമുണ്ട്. കാൻറല്യൂപ്പോം. അവിടം പാത വളരെ നീളം ദൂരത്തിൽ നീണ്ടുനിവർന്ന് ഋജുവായി കിടക്കുന്നു.

കൂട്ടത്തോടെയുള്ള ചിറകടിശബ്ദം കേട്ട് പഥികർ തലയുയർത്തിനോക്കി. അവർ ആശ്ചര്യസ്തബ്ധരായി നിന്നുപോയി. ആയിരക്കണക്കിനു പക്ഷികൾ ആ മരക്കൂട്ടങ്ങളിൽ വന്നു കൂടിട്ടുണ്ട്. നാനാവർഗ്ഗത്തിൽപ്പെട്ടവയും പല നിറത്തിലുള്ളവയുമായ പക്ഷികൾ ചിലച്ചു ശബ്ദമുണ്ടാക്കിയും ശീൽക്കാരശബ്ദം പുറപ്പെടുവിച്ചും, വൃക്ഷക്കൊമ്പുകളിൽ പറന്നിരുന്നു. വീണ്ടും പറന്ന് വേറൊരു കൊമ്പിൽ സ്ഥാനമുറപ്പിച്ചു. ഇടയ്ക്കിടെ അന്തരീക്ഷത്തിൽ ചിറകുവിരുത്തി പറന്നു വിഹരിച്ചും ആനന്ദിച്ചും കൊണ്ടിരുന്നു. ഒരു ഭാഗത്തു് ഉഗ്രമായ ഒരു വാദപ്രതിവാദം നടക്കുന്ന പ്രതീതിയുണ്ട്. ഫ്രാൻസിസും സഹയാത്രികരും അടുത്തു വന്നതോടെ കിളികൾ പാടുന്നതിനും ഉല്ലാസത്തോടെ ചിലയ്ക്കുന്നതിനുമാരംഭിച്ചു. ഫ്രാൻസിസ് മരക്കൂട്ടത്തിലേക്കു നീങ്ങി. മനുഷ്യവ്യക്തികളോടെന്നപോലെ അവയ്ക്കു സ്വാഗതം ആശംസിച്ചു. "ദൈവം നിങ്ങൾക്ക് ശാന്തി നൽകട്ടെ."

മാസ്സീയോ ഏഞ്ജലോ എന്നിവരുടെ നേർക്കു തിരിഞ്ഞു് അദ്ദേഹം പറഞ്ഞു. "ഒരു നിമിഷം നിൽക്കണേ! എന്റെ സഹോദരിമാരായ ഈ കിളികളോട് ഒന്നു പ്രസംഗിച്ചോട്ടേ."

ആ യുവാവ് പ്രസംഗമാരംഭിച്ചു

വളരെ സമർത്ഥമായ ഒരു പ്രഭാഷണമായിരുന്നു അതെന്ന് ചരിത്രം ഉദ്ഘോഷിക്കുന്നു. ചരിത്രത്തിൽ നടന്നിട്ടുള്ള അതിശയകരമായ സുവിശേഷപ്രസംഗങ്ങളിൽ ഒന്നാണ് അവിടെവച്ചു് നൽകപ്പെട്ടതെന്നു് അഭിപ്രായപ്പെടുന്നവരുണ്ട്. ആ പ്രഭാഷണം മനുഷ്യരുടെ വീക്ഷണഗതിയിൽ മൗലികമായ പരിവർത്തനം വരുത്തി. കലാരൂപങ്ങൾക്കുതന്നെ വ്യതിയാനം സംഭവിച്ചു. കേവലം ഔപചാരികവും ദൃഢബദ്ധവുമായ കലാസങ്കേതങ്ങളിൽനിന്ന് പക്ഷികളിലേക്കും വൃക്ഷലതാദികളിലേക്കും പൊതുനിരത്തിലെ സാധാരണ മനുഷ്യരിലേക്കും കലാകാരന്മാരുടെ ശ്രദ്ധ തിരിക്കുന്നതിനു് ആ പ്രശസ്തപ്രഭാഷണം ഹേതുഭൂതമായി. നവോത്ഥാനത്തിന്റെ തിരപ്പുറപ്പാടിനു് അതു വഴിതെളിച്ചു. കലയെ പ്രകൃതിയിലേക്കു തിരിച്ചുവിട്ടതോടെ ശാസ്ത്രത്തിനും ആ വഴി ഗമിക്കാതെ നിവൃത്തിയില്ലെന്നായി. മതത്തിന് മാനുഷികമായ ചില ലക്ഷണങ്ങൾ പ്രദാനം ചെയ്യുന്നതിന് ആ പ്രഭാഷണത്തിനു കഴിഞ്ഞു. സാഹിത്യത്തിലും മാനുഷികമൂല്യങ്ങൾ സ്ഥാനം പിടിക്കുന്നതിന് അതു കാരണമാക്കി. എന്തുകൊണ്ടെന്നാൽ ഏറെത്താമസിയാതെ പലരും ഫ്രാൻസിസിന്റെ ചരിത്രം എഴുതുവാൻ ഉദ്യുക്തരായി. പുതുമ ശ്വസിക്കുന്ന സ്വച്ഛവായുവോ പക്ഷികളുടെ കൂജനങ്ങളോ അവഗണിച്ചിട്ട് സഹൃദയനായ ഒരു ലേഖകനും ആ ചരിത്രം വിവരിക്കുവാൻ വയ്യെന്നായി. അങ്ങനെ ഫ്രാൻസിസിന്റെ ഈ പ്രഭാഷണം ഒരു പരിവർത്തനത്തിന്റെ നാന്ദി കുറിച്ചു. അതു് ചരിത്രത്തിൽ ശാശ്വത പ്രശസ്തി നേടുകയും ചെയ്തു. ആ പ്രസംഗം അനേകം കണ്ണുകളെ തുറന്നു; പലരുടെ ഹൃദയങ്ങളെ അലിയിച്ചു, ലോകത്തെ പരിവർത്തനവിധേയമാക്കി.

ഫ്രാൻസിസ് അന്നു ചെയ്ത പ്രസംഗത്തിന്റെ ഒരു ഭാഗം "ഫ്യോററി"യിൽ കാണുന്നതു താഴെ ഉദ്ധരിക്കാം.

"എന്റെ കൊച്ചുസഹോദരിമാരായ പ്രിയപ്പെട്ട കിളികളേ, നിങ്ങളുടെ സ്രഷ്ടാവായ ദൈവത്തോട് നിങ്ങൾ വളരെയധികം കടപ്പെട്ടിരിക്കുന്നു. എല്ലാ സ്ഥലത്തും പറന്നു നടക്കുന്നതിന് നിങ്ങൾക്കു സ്വാതന്ത്ര്യം നൽകിയിരിക്കുന്നതിനാലും ഇരുവർണ്ണത്തിലും ത്രിവർണ്ണത്തിലുമുള്ള ആടയാഭരണങ്ങൾ നിങ്ങൾക്കു പ്രദാനം ചെയ്തിരിക്കുന്നതിനാലും നിങ്ങൾ അദ്ദേഹത്തിന് സ്തുതിഗീതങ്ങൾ ആലപിക്കേണ്ടതാണ്. മാത്രമല്ല അദ്ദേഹം നിങ്ങൾക്കു കൽപ്പിച്ചൊരുക്കിയ അന്തരീക്ഷത്തിനുവേണ്ടിയും നിങ്ങൾ കൃതജ്ഞരായിരിക്കണം. നിങ്ങൾ വിതയ്ക്കുകയോ കൊയ്യുകയോ ചെയ്യുന്നില്ലെന്നു വരികിലും, ദൈവം നിങ്ങളെ തീററിപ്പോററുന്നു. നിങ്ങൾക്കു കുടിക്കാൻ വെള്ളത്തിനുവേണ്ടി അരുവികളും നീരുറവകളും നിങ്ങളുടെ രക്ഷാസങ്കേതങ്ങളായി പർവതങ്ങളും താഴ്വരകളും നിങ്ങൾക്കു കൂടുകെട്ടുന്നതിനായി ഉയർന്ന മരങ്ങളും നൽകിയിരിക്കുന്നു. എത്രയധികം നന്ദിപ്രദർശിപ്പിക്കേണ്ട ഒരു മഹൽക്കാര്യമാണത്! നൂൽനൂൽക്കുന്നതിനോ തയ്ക്കുന്നതിനോ നിങ്ങൾക്ക് അറിഞ്ഞുകൂടെങ്കിലും, അദ്ദേഹം നിങ്ങളേയും നിങ്ങളുടെ കുഞ്ഞുങ്ങളേയും വസ്ത്രമണിയിച്ച് അലങ്കരിച്ചിരിക്കുന്നു. നിങ്ങളുടെ സ്രഷ്ടാവ് ഈദൃശങ്ങളായ അനുഗ്രഹങ്ങൾ വാരിക്കോരിച്ചൊരിഞ്ഞു്, നിങ്ങളെ എത്ര ആഴമായി സ്നേഹിക്കുന്നുവെന്ന് ഓർത്തുനോക്കുക. അതുകൊണ്ട് ഒരു സംഗതി നിങ്ങളെ അനുസ്മരിപ്പിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. എന്റെ കൊച്ചുസഹോദരിമാരേ, നിങ്ങൾ കൃത

---

സ്വീകരിച്ചിരിക്കുന്നതു്. (മാർതോമ്മാ ക്രിസ്ത്യാനികൾ P. P. 160–162) സെൻറ് ക്രിസോസ്റ്റം, ഡ്റൂഗിലെ മാർ യാക്കോബ്, അംബ്രോസ്, നെസ്സിയുടെ ഗ്രീഗോറിയോസ് തുടങ്ങിയ സഭാ പിതാക്കന്മാരും, സോക്രട്ടീസ് റൂഫീനസ് ആദിയായ തത്വശാസ്ത്രികളും ചരിത്രകാരന്മാരും തോമ്മാശ്ലീഹാ ഇന്ത്യയുടെ അപ്പോസ്തലനാണെന്നുള്ള അഭിപ്രായത്തെ പൂർണ്ണമായി സമ്മതിച്ചു രേഖപ്പെടുത്തിയിരിക്കുന്നു. (India and the Apostle st-Thomas by Bishop medlycott) പ്രൊട്ടസ്റ്റൻറുകാരിൽ വിഷേയർ (letter from Malabar) ഡാക്ടർ ബുക്കാനാൻ (Christian Researches in Asia) ബിഷോപ്പു ഹീബർ, ഹൗവാർഡ് (the Chiristians of St, Thomas and their liturgies) കൊല്ലിൻസ് The Missionary enterprise in the east) വൈറ്റുഹൗസ് (Lingerings of light in a dark land) മുതലായവരും ആധുനിക ചരിത്രഗവേഷകരും, ഗ്രന്ഥകാരന്മാരും വിമർശകരും വിശിഷ്യ റോമൻ കത്തോലിക്കാസഭാംഗങ്ങളായ ജെസ്യൂറ്റുകാരും മലങ്കരസഭയുടെ സ്ഥാപകൻ സെൻറ് തോമസ് ആണെന്നും മറ്റു യാതൊരു സഭകൾക്കും ഈ അവകാശം സിദ്ധിക്കാവുന്നതല്ലെന്നും ബലമായി അഭിപ്രായപ്പെടുകയും മലങ്കരസഭയുടെ സ്ഥാപനം ഈ സിദ്ധനിൽ സമർപ്പിക്കുകയും ചെയ്തിരിക്കുന്നു.

ഘ്നതയെന്ന പാപത്തിന് വിധേയരായിത്തീരരുത്. സദാ ദൈവത്തെ പ്രസാദിപ്പിക്കുന്നതിൽ ശ്രദ്ധിക്കുക.”

പക്ഷികൾ ഏകകണ്ഠമായി പാടി. പ്രസംഗം അവയ്ക്കു വളരെ ഹിതകരമായി തോന്നിയിരിക്കണം. സന്തോഷഭരിതനായി ഫ്റാൻസിസും അവയോടൊന്നിച്ചു പാടി.

പക്ഷികൾ ആകാശത്തിൽ പറന്നുനിന്നു. ഫ്റാൻസിസ് കൈ ഉയർത്തി അവയെ അനുഗ്രഹിച്ചു. ജീവവചനം ലോകത്തോടു പ്രഖ്യാപിക്കുന്നതിനായി അവ നാനാഭാഗത്തേക്കുമായി പിരിഞ്ഞുപോയി.

“കർത്താവേ അവിടുത്തേക്കു സ്തോത്രം” പ്രഭാഷകന്റെ ഹൃദയം കൃതജ്ഞതാനിർഭരമായി.

+ + + +

തന്റെ ജീവിതപരിവർത്തനത്തിന്റെ പ്രാരംഭത്തിൽ കുഷ്ഠരോഗികളോടു തോന്നിയ അനുകമ്പ ഇപ്പോഴിതാ നൈസർഗ്ഗികമായി തിര്യക്കുസഹോദരങ്ങളിലേക്ക് പ്രവഹിച്ചുതുടങ്ങിയിരിക്കുന്നു. ഇതോടുകൂടി ഭൂമിയിലും ആകാശത്തിലും ജലത്തിലും ചരിക്കുന്ന സൃഷ്ടിജാലങ്ങൾ ഫ്റാൻസിസിന്റെ അടുക്കലേക്ക് ആകർഷിക്കപ്പെടുകയുണ്ടായി. ജന്തുവർഗ്ഗങ്ങളുമായി ആ യുവാവ് എത്ര ഹാർദ്ദമായി ഇണങ്ങിക്കഴിഞ്ഞുവെന്നു് കാണിക്കുന്ന പല ഉദാഹരണങ്ങളും പറഞ്ഞുകേട്ടിട്ടുണ്ട്.

പോർട്ട്യാങ്കുലയിൽവെച്ച് ഫ്റാൻസിസിന്റെ സന്തതസഹചാരിയായി ഒരു കുഞ്ഞാട് ഉണ്ടായിരുന്നു. ചാപ്പലിൽ പോകുന്ന വേളയിലും അതു് അദ്ദേഹത്തെ അനുഗമിക്കുമായിരുന്നു. തന്റെ മുറിയുടെ സമീപമുള്ള ഒരു അത്തിവൃക്ഷത്തിൽ കൂടുകെട്ടി പാർത്തിരുന്ന ഒരു ചീവീട് ഫ്റാൻസിസ് വിളിക്കുന്ന ക്ഷണത്തിൽ സമീപമെത്തി, അദ്ദേഹത്തിന്റെ കൈപ്പത്തിയിൽ വന്നിരുന്നു പാടും. ലാവേർണിയായിലെ വിള്ളലുകൾക്കും കയങ്ങൾക്കും മുകളിലായി കഴിച്ചുകൂട്ടിയ തന്റെ ജീവിതത്തിലെ അന്ധകാരാവൃതവും എന്നാൽ ഏററവും സമ്മോഹനവുമായ നാഴികകളിൽ ഒരു ഫാൽക്കൻ (ഗരുഡൻ) ഫ്റാൻസിസിനു് കാവൽ ഇരുന്നിരുന്നു. സീനായിൽവച്ചു്താൻ അവസാനമായി രോഗശയ്യയെ അവലംബിച്ചു കിടന്നപ്പോൾ ഒരു ഫെസൻറിനെ(ഒരിനം കോഴി) അദ്ദേഹത്തിനു ആരോ സമ്മാനിച്ചു. അതിനെതലോടിക്കൊണ്ടു ഫ്റാൻസിസ് പറയും “സഹോദരനായ ഫെസന്റേ നമ്മുടെ സ്രഷ്ടാവു് സ്തുത്യയോഗ്യനാകുന്നു.” ആ പട്ടണത്തിനു സമീപം വെച്ചു തന്നെ ഒരിക്കൽ യാത്രചെയ്യുമ്പോൾ ഒരു പററം ചെമ്മരിയാടുകൾ സന്തോഷസൂചകമായ ശബ്ദം പുറപ്പെടുവിച്ചുകൊണ്ട് ഫ്റാൻസിസിന്റെ ചുററും കൂടി സ്നേഹാദരങ്ങൾ പ്രകടിപ്പിച്ചു. സെലനോയിയിലെ തോമസ് എഴുതിയ “ജീവിത”ത്തിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

“വിവേചനാശൂന്യരായ ജന്തുക്കൾ പോലും അദ്ദേഹത്തിനു തങ്ങളുടെ നേർക്കുള്ള സ്നേഹം എവ്വിധം മനസ്സിലാക്കിയെന്നതു് തികച്ചും അൽഭുതാവഹമായിതോന്നുന്നു......... ഒരിക്കൽ ഗ്രീഷ്യോയിൽ പാർക്കുന്ന അവസരത്തിൽ കെണിയിൽ പിടിച്ച ഒരു മുയൽക്കുട്ടിയെ ഒരു സഹോദരൻ ഫ്റാൻസിസിന്റെ അടുക്കൽ കൊണ്ടുവന്നു. ആ കാഴ്ച കണ്ടു് ഹൃദയമലിഞ്ഞ ആ മഹാനുഭാവൻ ചോദിക്കുകയാണ്. “സഹോദരനായ മുയൽക്കുട്ടി എന്റെ അടുക്കൽ വരിക, നീ എന്തിനു് കെണിയിൽ വീണു പിടിക്കപ്പെടാൻ നിന്നെത്തന്നെ അനുവദിച്ചു.” ആ സഹോദരൻ കെട്ടഴിച്ചുവിട്ടപ്പോൾ സ്വതന്ത്രനായ മുയൽക്കുട്ടി ഫ്റാൻസിസിന്റെ അടുക്കൽ ഓടിച്ചെന്നു, അദ്ദേഹത്തിന്റെ മാർവിടത്തിൽ തലചായിച്ചു കിടന്നു. സകലവിധ അപകടങ്ങളിൽനിന്നും രക്ഷനേടാൻ പററിയ ഏക അഭയസങ്കേതമായി അവിടം അതിനു തോന്നിക്കാണണം. അതവിടെ കുറേ സമയം വിശ്രമിച്ചു കഴിഞ്ഞപ്പോൾ വിശുദ്ധപിതാവ് അതിനെ തലോടി. അപകടശങ്കയെന്യേ വനത്തിലേക്കു തിരിച്ചുപൊയ്ക്കൊള്ളാൻ അതിനെ അനുവദിച്ചു. നിലത്തു് എടുത്തുവച്ചു കഴിയുമ്പോഴേക്കും അതു വീണ്ടും ഫ്റാൻസിസിന്റെ മാർവിടത്തിൽ വന്നു ശയിക്കും. ഇങ്ങനെ പല പ്രാവശ്യമായപ്പോൾ അതിനെ എടുത്തു് സമീപമുള്ള വനത്തിൽ കൊണ്ടുപോയി വിടുവാൻ അദ്ദേഹം സഹോദരന്മാരോടു പറഞ്ഞു.”

പ്രാവുകൾക്കു കൂടുകൾ കെട്ടിക്കൊടുക്കുകയും ശൈത്യകാലത്തു് തേനീച്ചകൾക്കു് തേനും വീഞ്ഞും ശേഖരിച്ചുവെച്ചിരുന്നു കൊടുക്കുകയും ചെയ്യുക ഫ്റാൻസിസിനു് ആഹ്ലാദകരമായ കൃത്യമായിരുന്നു. ക്രിസ്തുമസ്സ് ദിവസത്തിൽ എല്ലാവരും പക്ഷികൾക്കു് തീററി കൊടുക്കണമെന്നു് ഒരു കൽപ്പന പുറപ്പെടുവിക്കണമെന്നു് ചക്രവർത്തിയോടു് അഭ്യർത്ഥിക്കാൻ അദ്ദേഹം ഒരിക്കൽ ആഗ്രഹിച്ചതാണ്. നടന്നുപോകുമ്പോൾ വഴിയിൽ കാണുന്ന പുഴുക്കളെപ്പോലും നോവിക്കാതെ അവയെ എടുത്തു് സമീപമുള്ള തിട്ടയിലോ മററു സുരക്ഷിതസ്ഥാനങ്ങളിലോ വിടുവാൻ, ഫ്റാൻസിസ് മറന്നിരുന്നില്ല.

ആൽവ്യാനോയിൽവച്ചു് അദ്ദേഹം ഒരു ജനക്കൂട്ടത്തോടു പ്രസംഗിക്കുകയായിരുന്നു. തൽസമയം സമീപത്തു് കൂടുകെട്ടിക്കൊണ്ടിരുന്ന ഒരുകൂട്ടം മീവൽപക്ഷിൾ ചിലച്ചു ശബ്ദമുണ്ടാക്കാൻ തുടങ്ങി. ശ്രോതാക്കൾക്കു് പ്രസംഗം കേൾക്കാൻ നിവൃത്തിയില്ലാതായി.

(ശേഷം 8-ാംപേജിൽ)

| ജൂലൈ മിഥുനം | | |
|---|---|---|
| ഞായർ | 3 | 19 |
| തിങ്കൾ | 4 | 20 |
| ചൊവ്വാ | 5 | 21 |
| ബുധൻ | 6 | 22 |
| വ്യാഴം | 7 | 23 |
| വെള്ളി | 8 | 24 |
| ശനി | 9 | 25 |

**Thought for the Week**

It is when a man begins to know the ambition of his life not simply as the choice of his own will but as the wise assignment of God's love; and to know his relations to his brethren not simply as the result of his own impulsive affections but as the seeking of his soul for these souls because they all belong to the great Father-soul; it is then that life for that man begins to lift itself all over, and to grow towards completion upward through all its length and breadth.

Philips Brooks.

THE CHURCH WEEKLY

## മാർത്തോമ്മാ ദിനം

ഇന്നു ജൂലൈ മൂന്നാം തീയതിയാണ്. വി. തോമസ് അപ്പോസ്തോലന്റെ ദുക്റാനാപ്പെരുനാൾ. കഴിഞ്ഞകൊല്ലം ഈ സുദിനത്തെപ്പറ്റി ഞങ്ങൾ എഴുതിയപ്പോൾ ഒരു ആശ്വാസസംദായകമായ സംഭവത്തിന്റെ കുളിർനിഴൽ വീശിയിരുന്ന പരിതസ്ഥിതിയായിരുന്നു. അന്നു പീസ്‌ലീഗിന്റെ സമാധാനശ്രമം ഉപവാസമായി പരിണമിച്ചിരുന്നില്ല. എങ്കിലും പാത്രിയർക്കീസു കക്ഷി നേതാക്കന്മാരും, കാതോലിക്കാ കക്ഷിനേതാക്കന്മാരും തമ്മിൽ സഭാസമാധാന വ്യവസ്ഥകളെപ്പററി ചർച്ച ചെയ്തുകൊണ്ടിരുന്ന സമയമായിരുന്നു. ഈ പ്രാവശ്യമെങ്കിലും വി. മാർത്തോമ്മാ ശ്ലീഹായുടെ സഭയ്ക്കു അതിന്റെ പരമമായ ഉത്തരവാദിത്വങ്ങളുടെ വെളിച്ചത്തിൽ കേസുകളോ ജയങ്ങളോ അപ്രധാനമായിത്തീരുമെന്ന് പലരും ആശിച്ചു. പ്രാർത്ഥിച്ചു. നെടുവീർപ്പിട്ടു. ആ സംഭവ്യതയെപ്പററി ഓർത്തപ്പോൾ രോമാഞ്ചകഞ്ചുകരായി. എങ്കിലും ആ ആലോചനകൾ പതിവുപോലെ പരാജയപ്പെട്ടു. പീസ്‌ലീഗ് അതിനെ തുടർന്നു ഉപവാസസംരംഭം തുടങ്ങി. അതും പരാജയപ്പെട്ടു. ഈ പ്രാവശ്യത്തെ മാർത്തോമ്മാദിനം സമാധാനാന്തരീക്ഷത്തിൽ നടത്തുവാൻ കൊതിച്ചിരുന്നവർ ഭഗ്നാശരായി. ഇനിയും ഒന്നും ചെയ്‌വാനില്ല. കേസു തന്നെ ഗതി, എന്ന ഒരു നിരാശാവസ്ഥയിൽ സമുദായം മുന്നോട്ടു നീങ്ങുന്നു. "നിരാശ" ക്രിസ്തുമതനിഘണ്ടുവിലെ ഒരു വാക്കല്ല. നിരാശ പരിശുദ്ധാത്മാവിനെതിരായ ഒരു പാപം. പദപ്രയോഗം. അതുകൊണ്ട് വി. മാർത്തോമ്മാദിനം നിരാശാവശംവദരായിട്ടുള്ളവർക്കു നവോന്മേഷം നൽകേണ്ടതാണ്. ദൈവത്തിന്റെ സഭയാണെങ്കിൽ ദൈവം അതിനു സമാധാനം നൽകുമെന്നുള്ള വിശ്വാസം നമ്മെ ഭരിക്കുവാനും വീണ്ടും പ്രത്യാശയും ധൈര്യവും അവലംബിക്കുവാനും നമുക്കു കഴിയണം. ഏതുപ്രകാരത്തിൽ എന്നുള്ളതു് എന്നും ദൈവം തന്നെ നമുക്കു കാണിച്ചുതരുമെന്നുള്ള ഉദ്ദേശത്തോടുകൂടി ഈ വിശുദ്ധദിനം സഭാസമാധാനത്തെപ്പററി വീണ്ടും സ്മരിക്കുവാനും പ്രാർത്ഥിക്കുവാനും നമുക്കു സഹായകമായിത്തീരട്ടെ.

—0—

## നാട്ടുഭാഷയിൽ ആരാധന

ഒൻപതു് കാര്യങ്ങൾ ഗോപ്യമായി വയ്ക്കേണ്ടതാണെന്ന് ഒരു പഞ്ചതന്ത്രസൂക്തമുണ്ട്.

"ആയുർ വിത്തം ഗൃഹച്ഛിദ്രം
മന്ത്രമൌഷധ മൈഥുനം.
ദാനമാനാവമാനഞ്ച
നവഗോപ്യാനി വർജ്ജയേൽ.

ഈ ഒൻപതു കാര്യങ്ങളിലൊന്നാണ് മന്ത്രം. മന്ത്രത്തിന്റെ പൊരുൾ മനസ്സിലായാൽ മന്ത്രത്തിന്റെ ശക്തി കുറയുമെന്നുള്ള തത്വം അടിസ്ഥാനപ്പെടുത്തി മന്ത്രമെല്ലാം സംസ്കൃതത്തിൽ രചിച്ചാൽ സാധാരണക്കാരനു് മനസ്സിലാകുകയില്ല. അതുകൊണ്ട് മന്ത്രങ്ങൾ മിക്കവാറും സംസ്കൃതത്തിലാണ് രചിച്ചിരിക്കുന്നതു്. ഈ ഒരു ആശയം തത്വത്തിൽ സ്വീകരിച്ചിട്ടില്ലെങ്കിലും ആളുകളുടെ വിശ്വാസങ്ങൾക്കു ക്ഷതം വരുത്തരുതെന്ന് കരുതിയോ എന്തോ, ഗോപ്യങ്ങളായി വച്ചുപരിപാലിക്കുന്ന ചില ആരാധനകളും പ്രാർത്ഥനകളും ക്രൈസ്തവസഭയിൽ നിലനിന്നിരുന്നു. ലാററിൻ, ഗ്രീക്കു, സുറിയാനി മുതലായ മൃതഭാഷകളിൽ മാത്രം ആരാധനാക്രമങ്ങൾ രചിക്കുവാൻ നിഷ്കർഷിച്ചിരുന്ന റോമൻകത്തോലിക്കാ സഭയാണ് ഈ ഭാഷാനിർബന്ധം ഇതര സഭകളെ അപേക്ഷിച്ചു കൂടുതൽ പാലിച്ചിരുന്നതു്. ഒരു കാലത്തു യാക്കോബായ സുറിയാനിസഭയിൽ സുറിയാനിയിൽ തന്നെ കുർബാനക്രമങ്ങൾ നടത്തണമെന്നു നിർബന്ധമായിരുന്നു. ഇന്നും പുരോഹിതന്മാർ ഏവൻഗേലിയോൻ വായിക്കുമ്പോൾ സുറിയാനി വേദപുസ്തകത്തിൽ നോക്കി മലയാളത്തിൽ വായിക്കുകയാണു പതിവ്. അല്ലാതെ ചെയ്യുന്നെങ്കിൽ അതൊരു കുററബോധത്തോടുകൂടിയാണു നടത്തുക. റോമാസഭയുടെ ഈ ഭാഷാനിർബന്ധം അയഞ്ഞുതുടങ്ങിയതായി കാണുന്നതു് ശുഭോദർക്കമാണ്. എല്ലാ നാട്ടിലേയും ഭാഷകളിൽ ആരാധനാക്രമങ്ങൾ രചിക്കുവാൻ അനുവദിക്കുന്ന ഒരു നയം റോമാസഭ സ്വീകരിച്ചിരിക്കുന്നതായി ഇപ്പോൾ പരിഗണിക്കാം. 1930—ൽ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ പരിശ്രമത്തിൽ "റീത്തു്" സഭ സ്ഥാപിക്കപ്പെട്ടപ്പോൾ ആ റീത്തിൽ മലയാളത്തിൽ കുർബാന ചൊല്ലുവാൻ അനുവദിച്ചിരുന്നു. 1954—ലെ ഒരു റോമൻ ഉത്തരവനുസരിച്ചു ഫ്രാൻസ്, ജർമ്മനി, ഓസ്ട്രിയ, ജപ്പാൻ, ചൈന, ഇൻഡ്യ ഈ രാജ്യങ്ങളിൽ തദ്ദേശഭാഷകളിൽ കുർബാന ചൊല്ലുവാൻ അനുവദിച്ചു. അടുത്തു തന്നെ അമേരിക്കയിലും, ഇംഗ്ലണ്ടിലും മററും ഇംഗ്ലീഷ്ഭാഷയിൽ ആരാധന നടത്തുവാൻ അനുവദിക്കുന്നതാണെന്നറിയുന്നു. പ്രശസ്തരായ റോമാസഭാപണ്ഡിതന്മാരുടെ ഇടയിൽ ഈ വിഷയത്തെ സംബന്ധിച്ചു സുദൃഢമായ അഭിപ്രായം പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. മോൺസിഞ്ഞോർ കോൺസ്റ്റൻറാനി എന്ന പണ്ഡിതൻ പറയുന്നതു്, ആദിമകാലങ്ങളിൽ സുവിശേഷദൌത്യം വഹിച്ചവർ തദ്ദേശഭാഷകളിൽ ആ നാട്ടിലെ ആളുകൾക്കു മനസ്സിലാകത്തക്ക വിധത്തിൽ സുവിശേഷം അറിയിക്കുകയും, ആരാധനകൾ നടത്തുകയും ചെയ്തതിന്റെ ഫലമായി കൂട്ടംകൂട്ടമായി ക്രിസ്തുമതത്തിൽ ആളുകൾ ചേർന്നുവെന്നും എന്നാൽ ലത്തീൻ ഭാഷയിൽ മാത്രം ആരാധന നടത്തപ്പെടുന്ന പൗരസ്ത്യരാജ്യങ്ങൾ ക്രിസ്തുവിങ്കലേക്ക് ആകർഷിക്കപ്പെടാതെ ഇന്നും സ്ഥിതിചെയ്യപ്പോരുന്നുവെന്നുമാണ്. ഈ മനോപരിവർത്തനത്തിനു് കാരണമായതു് പ്രോട്ടസ്റ്റൻറുസഭകളുടെ സേവനവും മാതൃകയും അവരുടെ വിജയവുമാണ്.

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# ദൈവികസ്നേഹത്തിന്റെ ലക്ഷണവും വ്യാപ്തിയും

(എം. ററി)

വി. ലൂക്കോസ് 6. 36—42 വായിക്കുക.

സ്നേഹത്തേക്കുറിച്ചുള്ള ഉപദേശത്തെത്തുടർന്ന് നമ്മുടെ കർത്താവ് അരുളിച്ചെയ്ത വചനങ്ങളാണ് ഇവ. ഇവിടെ സ്നേഹത്തിന്റെ സ്വഭാവത്തെ താൻ കൂടുതൽ വിശദീകരിക്കുന്നു.

ദൈവസ്നേഹത്തിന്റെ ശരിയായ സ്വഭാവം മനുഷ്യരെ മനസ്സിലാക്കി ആ സ്നേഹസ്വഭാവം മനുഷ്യന്റേതാക്കിത്തീർക്കണമെന്നുള്ളതായിരുന്ന കർത്താവിന്റെ ഉപദേശങ്ങളുടെയും ജീവിതത്തിന്റെയുമെല്ലാം പരമലക്ഷ്യം. മനുഷ്യൻ ദൈവസാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നതുകൊണ്ട് എല്ലാ മനുഷ്യരിലും സ്നേഹത്തിന്റെ ബീജം ഉണ്ട്. എന്നാൽ മനുഷ്യന്റെ സ്വാർത്ഥതാല്പര്യങ്ങൾ നിമിത്തം ആ ബീജം ശരിയായി വളർച്ച പ്രാപിക്കുന്നില്ല. മനുഷ്യന്റെ സ്നേഹം സ്വാർത്ഥപരവും പരിപൂർണ്ണവുമായ ദൈവസ്നേഹത്തിൽനിന്നു വളരെ വിഭിന്നവുമാണ്. അതുകൊണ്ട് ശത്രുക്കളെ സ്നേഹിക്കണമെന്നുള്ള ക്രിസ്തുവിന്റെ ഉപദേശം നമുക്ക് അരോചകവും അപ്രായോഗികവുമായി തോന്നുന്നു. നമ്മെ സ്നേഹിക്കുന്നവരെ തിരിച്ചു സ്നേഹിക്കുക നമുക്കുപകാരം ചെയ്യുന്നവർക്കു പ്രത്യുപകാരം ചെയ്യുക. നമ്മെ ശ്ലാഘിക്കുന്നവരോട് സന്തുഷ്ടി പ്രദർശിപ്പിക്കുക. നമുക്കിഷ്ടമുള്ള ആളുകളെ സഖാക്കളായി സ്വീകരിക്കുക. ഇഷ്ടമില്ലാത്തവരെ വെറുക്കുക. നമ്മുടെ സുഖത്തിനും സന്തോഷത്തിനും ഉപകരിക്കുന്നവരുടെ താല്പര്യങ്ങളെ പരിരക്ഷിക്കുക. പ്രതിഫലേച്ഛയോടുകൂടി പരോപകാരം ചെയ്യുക. സ്നേഹിക്കുന്നവരെ സ്നേഹിക്കുക. ദ്വേഷിക്കുന്നവരെ ദ്വേഷിക്കുക—ഇതൊക്കെയാണ് നമുക്ക് സ്വാഭാവികമായിട്ടുള്ള സ്നേഹലക്ഷണങ്ങൾ. ഇതല്ല ദൈവത്തിന്റെ സ്നേഹം. "അവൻ നന്ദികെട്ടവരോടും ദുഷ്ടന്മാരോടും ദയാലുവാണ്" (ലൂ. 6. 35) "അവൻ ദുഷ്ടന്മാരുടെമേലും നല്ലവരുടെ മേലും തന്റെ സൂര്യനെ ഉദിപ്പിക്കയും നീതിമാന്മാരുടെ മേലും നീതികെട്ടവരുടെ മേലും മഴ പെയ്യിക്കയും ചെയ്യുന്നവനാണ്." (മത്തായി 5. 45) നാം യഥാർത്ഥത്തിൽ ദൈവമക്കളായിത്തീരണമെങ്കിൽ ദൈവത്തിന്റെ ഈ സ്വഭാവം നമുക്കും ഉണ്ടാകേണ്ടിയിരിക്കുന്നു.

"നിങ്ങളുടെ പിതാവു മനസ്സലിവുള്ളവൻ ആകുന്നതുപോലെ നിങ്ങളും മനസ്സലിവുള്ളവരാകുവിൻ." (36) നന്ദിയുള്ളവരോടെന്നപോലെ നന്ദികെട്ടവരോടും, നീതിമാന്മാരോടെന്നപോലെ ദുഷ്ടന്മാരോടും ഒരുപോലെ സ്നേഹവും മനസ്സലിവും ഉള്ളവനാണ് ദൈവം. തന്റെ കരുണയ്ക്ക് അതിരില്ല. തന്റെ ക്ഷമയും ആർദ്രസ്നേഹവും അളവററതാണ്. ദൈവത്തിന്റേതായി യേശു പഠിപ്പിച്ച ഈ സ്നേഹത്തിന്റെ മൂർത്തീകരണം തന്നെയായിരുന്നു യേശു. ഗുരുവിന്റെ നിത്യസഹചാരികളായിരുന്ന ശിഷ്യന്മാരിൽ ഒരാൾ "ഞാൻ എത്രപ്രാവശ്യം എന്റെ സഹോദരനോടു ക്ഷമിക്കണം. ഏഴു പ്രാവശ്യം മതിയോ" എന്നു ചോദിക്കുകയുണ്ടായി. ആ ചോദ്യത്തിനു് "ഏഴുഎഴുപതുപ്രാവശ്യം" അതായതു് എണ്ണമില്ലാത്തവണ്ണം എന്നുത്തരവും ലഭിച്ചു. യേശുവിന്റെ ജീവിതത്തിൽ അതിരില്ലാത്ത ക്ഷമയും കരുണയും സ്നേഹവും ദർശിച്ച ആ ശിഷ്യൻ യേശുവിന്റെ മാതൃകയെ അനുകരിക്കുവാനുള്ള പ്രയാസം അനുഭവിച്ചറിഞ്ഞു് കുറേക്കൂടി പ്രായോഗികമായ വല്ല നിർദ്ദേശവും ലഭിക്കുമെന്നുള്ള ആശയിലായിരിക്കാം ഈ ചോദ്യം ചോദിച്ചതു്. മറുപടി വിപക്ഷേ നിരാശാജനകമായിത്തോന്നിയിരിക്കാം. എന്നാൽ മനുഷ്യന്റെ അപ്രാപ്തിയിൽനിന്നും ദൈവത്തിന്റെ സർവശക്തിയിലേക്കും പരിപൂർണ്ണതയിലേക്കുമാണ് യേശു ശിഷ്യന്മാരുടെ ശ്രദ്ധയെ ക്ഷണിച്ചതു്. നിങ്ങളുടെ സ്വർഗ്ഗീയ പിതാവു സൽഗുണസമ്പൂർണ്ണൻ ആയിരിക്കുന്നതുപോലെ നിങ്ങളും സൽഗുണപൂർണ്ണരാകുവിൻ" എന്നായിരുന്നു കർത്താവ് ഉൽബോധിപ്പിച്ചതു്. ശത്രുക്കളെ സ്നേഹിക്കുവാനും, നന്ദികേടു കാണിക്കുന്നവർക്കു വീണ്ടും നന്മ ചെയ്യുവാനും, നമ്മെ ഉപദ്രവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുവാനും നമുക്കു കഴിയുമോ എന്നുള്ളതല്ല പ്രശ്നം. അതു ദൈവത്തിനു കഴിയും. അതുകൊണ്ടു നമുക്കും ദൈവത്തിന്റെ ശക്തിയാൽ കഴിയേണ്ടതാണ്. ഇതു നാം ഗ്രഹിക്കുന്നെങ്കിൽ പ്രയാസങ്ങളും പരാജയങ്ങളും വകവെക്കാതെ ആ ദൈവികസ്വഭാവത്തെ അനുകരിക്കുവാൻ നാം ശ്രമിക്കും.

കർത്താവു തുടർന്നു പറയുന്നു. "വിധിക്കരുതു് എന്നാൽ നിങ്ങളെയും വിധിക്കയില്ല." മററുള്ളവരുടെ സ്വഭാവത്തെയും പ്രവൃത്തികളെയും വിമർശിച്ചു വിധിയെഴുതുവാനല്ലയോ നമ്മുടെ സമയത്തിന്റെയും ശ്രദ്ധയുടെയും ഒരു നല്ല പങ്കു നാം ചെലവഴിക്കുന്നതു്. മററുള്ളവരെ കുററം പറയുക നമ്മുടെ

---

ഇവിടത്തെ സുറിയാനി സഭാപള്ളികളിൽ ചിലതു ഇന്നും സുറിയാനി നിർബന്ധമായ്ത്തന്നെ ഉപയോഗിക്കണമെന്നു് ശഠിക്കുന്നുണ്ടു്. ഗോപ്യമായി വച്ചുകൊണ്ടു് ആളുകളെ മയക്കേണ്ട മന്ത്രങ്ങൾ ഒന്നും ക്രിസ്തുസഭയിലില്ല. അവരവർക്കറിയാവുന്ന ഭാഷയിൽ ദൈവത്തെ വിളിക്കുവാനും പ്രാർത്ഥിക്കുവാനും ആരാധിക്കുവാനും സൌകര്യം ലഭിച്ചില്ലെങ്കിൽ പെന്തിക്കോസ്തു പ്രസംഗവും പ്രാർത്ഥനയും മനസ്സിലാക്കി അതിന്റെ പുറകേ പോകുന്നതിനു പരിഭവിച്ചിട്ടെന്താവശ്യം. "The Catholic Church has never set up a mysterious language as an ideal" (കത്തോലിക്കസഭ ഒരു രഹസ്യഭാഷ ഉപയോഗിക്കുന്നതു് ഒരാദർശമായി ഗണിച്ചിട്ടില്ല) എന്നു കാതലിക് എൻസൈക്ലോപ്പീഡിയ എന്നഗ്രന്ഥത്തിൽ പറയുന്നു. എങ്കിലും പ്രയോഗത്തിൽ മറിച്ചാണു് അവരും മററു ചില സഭകളും ചെയ്യുന്നതു്. സുവിശേഷദൗത്യം പ്രധാന കർത്തവ്യമായി സ്വീകരിക്കുന്ന ഒരു ക്രൈസ്തവസഭയ്ക്കു് നീതീകരിക്കുവാനോ, വിജയപ്രദമാക്കുവാനോ സാധിക്കാത്ത ഒരു നയമാണതെന്നു് നിസ്സംശയമാണു്. ഏതായാലും റോമാസഭയിൽ കണ്ടുവരുന്ന ഈ നയവ്യതിയാനം സുറിയാനിഭാഷയ്ക്കു് മഹമ്മദീയൻ ഖുറാനിലെ ഭാഷയ്ക്കു നൽകുന്നതുപോലെ ഒരു വിശുദ്ധത്വം നല്കുന്ന ഇവിടത്തെ സുറിയാനിക്കാരുടെ കണ്ണു തുറപ്പിക്കേണ്ട ഒരു വസ്തുതയാണു്.

—o—

ഒരു സാധാരണ തൊഴിലല്ലേ? കുററമില്ലാത്തവരാരുമില്ല. അന്യോന്യം കുററം പറയുന്നതുകൊണ്ടു് ആരുടെയും കുററം പരിഹരിക്കപ്പെടുന്നില്ല. നാം എത്ര അധികം മററുള്ളവരെ കുററം പറയുന്നുവോ അത്രയധികം നമ്മുടെ കുററങ്ങൾ മററുള്ളവർക്കു വെളിവാകുന്നു. നമ്മുടെ കർത്താവു് കുററമില്ലാത്തവനായിരുന്നെങ്കിലും മററുള്ളവരെ കുററപ്പെടുത്തിയിട്ടില്ല. താൻ പരീശന്മാരെയും മററും കഠിനമായി ശാസിച്ചിട്ടുണ്ടു്. എന്നാൽ അതു് അവരോടുള്ള തന്റെ സ്നേഹാധിക്യം നിമിത്തം അവരുടെ കുറവുകളെ അവർക്കു ചൂണ്ടിക്കാണിക്കുകയായിരുന്നു. നമ്മുടെ കുററം പറച്ചിൽ ആ വിധത്തിലുള്ളതല്ല. നമുക്കു കുററം ചെയ്യുവരേക്കുറിച്ചു സ്നേഹമോ അവർ നന്നാകണമെന്നു ആത്മാർത്ഥമായ ആഗ്രഹമോ ഇല്ല. അവരുടെ കുററവും കുറവും പ്രസിദ്ധപ്പെടുത്തുന്നതിലുള്ള രസമാണു് നമുക്കുള്ളതു്. നമുക്കു ദൈവികമായ സ്നേഹമുണ്ടെങ്കിൽ മററുള്ളവരുടെ കുററങ്ങളെ നോക്കുന്നതിനു മുമ്പായി നാം നമ്മുടെ കുററങ്ങളെ കണ്ടുപിടിച്ചു പരിഹരിക്കുവാൻ ശ്രമിക്കും. അപ്പോൾ മററുള്ളവരുടെ കുറവുകൾ ദൈവസ്നേഹത്തിന്റെ വെളിച്ചത്തിൽ വ്യക്തമായി കാണുവാനും സഹതാപബുദ്ധ്യാ വീക്ഷിക്കുവാനും നമുക്കു കഴിയും. സ്വന്ത കണ്ണിലെ കോൽ എടുത്തു കളഞ്ഞാൽ സഹോദരന്റെ കണ്ണിലെ കരടു് എടുത്തുകളയാൻ നമുക്കു നിഷ്പ്രയാസം സാധിക്കും. എല്ലാ മനുഷ്യർക്കും ആവശ്യമായിട്ടുള്ളതു സ്നേഹമാണു്. എന്നാൽ ആത്മാർത്ഥമായ സ്നേഹം നമുക്കു ലഭിക്കാവുന്ന സ്ഥാനങ്ങൾ എത്ര ചുരുക്കമാണു്. നാം മററുള്ളവരിൽനിന്നും സ്നേഹവും സഹതാപവും ആഗ്രഹിക്കുന്നതിൽ കൂടുതലായി മററുള്ളവർക്കു സ്നേഹം പ്രദാനം ചെയ്യുവാൻ ശ്രമിക്കണം. നാം ഏതു അളവിനാൽ അളന്നുകൊടുക്കുന്നുവോ ആ അളവിനാൽ നമുക്കും അളന്നുകിട്ടും. സ്നേഹിക്കുന്നവർക്കു സ്നേഹം പ്രതിഫലം കിട്ടും. അതു തന്നെയാണു സ്നേഹത്തിനു കിട്ടാവുന്നതിലേക്കും വലിയ പ്രതിഫലം. എല്ലാവരെയും സഹിക്കുകയും വഹിക്കുകയും സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുന്ന മനോഭാവം നമുക്കുണ്ടെങ്കിൽ നമ്മുടെ ചുററും സ്നേഹത്തിന്റെ ഒരുചെറിയ ലോകം സൃഷ്ടിക്കുവാൻനമുക്കു കഴിയും. അന്യരെ സ്നേഹിക്കുന്ന അളവിൽ അന്യർ നമ്മെയും സ്നേഹിക്കാതിരിക്കാതിരിക്കയില്ല. സ്നേഹത്തിനു ശത്രുത പ്രതിഫലമായി ലഭിച്ചാൽ തന്നെയും അതു കൂടുതൽ സ്നേഹിക്കുവാനുള്ള ഒരാഹ്വാനമായി നാം സ്വീകരിക്കണം. അങ്ങനെയുള്ള സ്നേഹം ക്രൂശിലേക്കു നമ്മെ വഴിനടത്തിയേക്കാം. എന്നാൽ അതിന്റെ അന്ത്യം ക്രൂശല്ല, മഹത്വകരമായ പുനരുത്ഥാനമാണു്. സ്നേഹം എന്നേക്കും നിലനിൽക്കും, ദ്വേഷം അവസാനം നശിക്കും. ഈ പരമാത്ഥത്തിൽ അധിഷ്ഠിതമായ പ്രത്യാശ സ്നേഹത്തിന്റെ വഴിയിൽ നമ്മെ നിരന്തരമായി നടത്തട്ടെ

---

(5-ാം പേജ് തുടർച്ച)

ഉടനെ ഫ്റാൻസിസ് പ്രസംഗം തൽക്കാലത്തേക്കു നിറുത്തി. പക്ഷികളുടെ നേർക്കു തിരിഞ്ഞു് ഇപ്രകാരം അഭ്യർത്ഥിച്ചു. "പ്രിയ സഹോദരിമാരേ നിങ്ങൾ വളരെ നേരമായി സംസാരിച്ചു കൊണ്ടിരിക്കുകയായിരുന്നല്ലോ. ആവശ്യത്തിനു മാത്രം സംസാരിച്ചിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. ഇനിയിപ്പോൾ എനിക്കു പ്രസംഗിക്കാൻ നേരമായി. നിങ്ങൾ നിശ്ശബ്ദരായിരുന്നു ദൈവവചനം ശ്രദ്ധിച്ചാൽ നന്നു്" ഈ അഭ്യർത്ഥനയെ ആദരിച്ചു് മീവൽപക്ഷികൾ ചിലപ്പു നിറുത്തി നിശ്ശബ്ദരായിരുന്നു പ്രസംഗം ശ്രവിച്ചു.

ഗ്രബിയോയിലെ ചെന്നായേപ്പററി ഒരു കഥ പ്രചരിച്ചിട്ടുണ്ടു്. പട്ടണവാസികളിൽ പലരെയും കൊന്നുതിന്ന ചെന്നായെ, ഫ്റാൻസിസ് തികച്ചും മെരുക്കിയെടുത്തുവെന്നു പറയപ്പെടുന്നു. ദീർഘമായ ഒരു സംഭാഷണത്തിനിടയിൽ ഇപ്രകാരമുള്ള ഒരു കുൽസിതവൃത്തിയിൽ അന്തർഭവിച്ചിട്ടുള്ള മര്യാദകേടുംഅയൽപക്കദ്രോഹവും ഫ്റാൻസിസ് ചെന്നായിക്കു ബോദ്ധ്യപ്പെടുത്തിക്കൊടുത്തുവെന്നും, അതോടെ നരവേട്ടയിൽനിന്നു പിന്തിരിഞ്ഞു് ജീവിക്കാൻ ആ മൃഗം സമ്മതിച്ചുവെന്നുമാണു് ഐതിഹ്യം. പിൽക്കാലത്തു് ആ ചെന്നായ് ഗ്രബിയോനിവാസികളുടെ വാൽസല്യമൃഗവും അഭിമാനഭാജനവുമായിത്തീർന്നുവത്രേ.

---

## ചർച്ചുവീക്കിലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | രൂ. ണ. സ. |
|---|---|
| ഒരു വർഷത്തേക്കു് | 6—0—0 |
| ആറു മാസത്തേക്കു് | 3—0—0 |
| ഒററപ്രതി | 0—2—0 |
| ഇൻഡ്യയ്ക്കു വെളിയിൽ | 0—8—0 |

---

# വേദവായനക്കുറിപ്പുകൾ

## നാലാം സുവിശേഷം

തിങ്കൾ. വി. യോഹ 19: 12–16

രാജദ്രോഹമല്ല, ദൈവദൂഷണമാണ തന്റെ കുററമെന്ന് മുൻപ് പറഞ്ഞ യഹൂദന്മാർ ആ കാരണം കൊണ്ട് യേശുവിനെ പീലാത്തോസ് വധശിക്ഷയ്ക്ക് വിധിയ്ക്കയില്ല എന്ന് കണ്ടപ്പോൾ വീണ്ടും രാജദ്രോഹക്കുററത്തിലേക്ക് കാലു മാറുന്നു. മനുഷ്യരിൽ വൈരാഗ്യം വർദ്ധിക്കുമ്പോൾ മറുവശത്തെ കുററം ഉള്ളതായാലും ഇല്ലാത്തതായാലും ശരി എതിർഭാഗത്തെ നശിപ്പിക്കണമെന്ന ഒരു ചിന്തയേ അവരിൽ അവശേഷിക്കുകയുള്ളു.

"ഇതാ ആ മനുഷ്യൻ" എന്ന് പറഞ്ഞ പീലാത്തോസ് ഇപ്പോൾ പറയുന്നു, ഇതാ നിങ്ങളുടെ രാജാവ്. ഇസ്രായേലിന്റെ രാജാവായ ദൈവത്തെ ഒരു റോമ്മാ ഉദ്യോഗസ്ഥൻ ഇസ്രായേലിനു് കാണിച്ചു കൊടുക്കുന്നു. അവരുടെ സമാധാനമോ, "കൊന്നുകളക, കൊന്നുകളക അവനെ ക്രൂശിക്ക" എന്നത്രെ.

ചൊവ്വാ: വി. യോഹ. 19. 12–16 (തുടർച്ച)

പെസഹായുടെ ഒരുക്കനാൾ മദ്ധ്യാഹ്നമായിരിക്കുന്നു. പഴയ ബലിയായ പെസഹായുടെ കുഞ്ഞാടുകൾ അറുക്കപ്പെടുന്ന സമയത്ത് പുതിയ ബലിയും ലോകത്തിന്റെ പാപം വഹിയ്ക്കുന്നതുമായ കുഞ്ഞാടും കൊല്ലപ്പെടുവാൻ പോകുന്നു.

ദൈവത്തിന്റെ ജനമായ ഇസ്രായേലിനോട് പീലാത്തോസ് ചോദിച്ച ചോദ്യത്തിനു് അവൻ നൽകിയ ഉത്തരം "ഞങ്ങൾക്ക് കൈസരല്ലാതെ മററൊരു രാജാവില്ല." എന്നായിരുന്നു. യഹൂദജനതയുടെ ദൈവ നിഷേധത്തിന്റെ ഉല്പത്തിസ്ഥാനമാണത്. ഇന്നലെ വരെ റോമ്മാസാമ്രാജ്യത്തിനെതിരായി പട പൊരുതിക്കൊണ്ടിരുന്ന ആ യഹൂദ ജനസംഘം ആവേശത്തിന്റെ കോളിളക്കത്തിൽ തങ്ങളുടെ രാജാവായ യഹോവയെ നിഷേധിച്ചുകൊണ്ട് കൈസരുടെ മുൻപിൽ മുട്ടുകുത്തുന്നു. യഹോവയല്ലാതെ ഞങ്ങൾക്ക് രാജാവില്ല എന്ന് പറയേണ്ട ആ ജനതതിയുടെ അധഃപതനം ദൈവത്തെ അറിയാതെ ലോകത്തിൽ പണവും പ്രതാപവുമുള്ളവരെ പ്രസാദിപ്പിപ്പാൻ ശ്രമിച്ചുകൊണ്ടിരിക്കുന്ന ക്രിസ്ത്യാനികളായ നമ്മെ ചിന്താകുലരാക്കേണ്ടതാണ്.

ബുധൻ: വി. യോഹ. 19. 17–22.

നിത്യ ബലിയുടെ മുൻകുറിയായി മോറിയാ മലയുടെ മുകളിലർപ്പിയ്ക്കപ്പെട്ട ബലിയ്ക്കു് ഇസ്ഹാക്ക് വിറകും ചുമന്നുകൊണ്ടു പോയതുപോലെ, നമ്മുടെ കർത്താവും തന്റെ ക്രൂശെടുത്തു നടക്കുന്നു. അജ്ഞാതരായ രണ്ടു കൊള്ളക്കാരുടെ നടുവേ അവരോടു കൂടെ ചേർന്ന് ലോകസ്രഷ്ടാവും ക്രൂശിൽ ആണിയടിച്ചു് തൂക്കപ്പെടുന്നു. എന്നാൽ ഈ സമയത്ത് ലോകസാമ്രാജ്യത്തിന്റെ പ്രതിനിധിയായ പീലാത്തോസ് യേശുമിശിഹായുടെ രാജത്വത്തെ താനറിയാതെയാണെങ്കിലും സാക്ഷിപ്പെടുത്തുകയാണ് ചെയ്യുന്നത്.

ലോകരക്ഷകൻ കുരിശിൽ! പരാജയത്തിന്റെ പരമകാഷ്ഠയല്ലേയത്. അതേ, ലോകദൃഷ്ടിയിൽ ഭീമപരാജയമാണ് കുരിശു്. ദൈവാനുസരണത്തിന്റെ ഫലം പലപ്പോഴും ലോകദൃഷ്ടിയിൽ പരാജയമായേ അനുഭവപ്പെടുകയുള്ളു. മനുഷ്യന്റെ അഭിമാനത്തേയും പ്രശംസാതൃഷ്ണയേയും നിഹനിയ്ക്കുന്ന ഒന്നാണ് പരാജയ മുദ്രയായ കുരിശു്. പക്ഷേ പാപത്തിന്റെ വിഷപ്പല്ലിളകിപ്പോകുന്നത് ദൈവാനുസരണം മൂലമുണ്ടാകുന്ന പരാജയത്തിൽക്കൂടെ മാത്ര മത്രേ.

വ്യാഴം വി. യോഹ. 19. 17–22 (തുടർച്ച)

കർത്താവിന്റെ ക്രൂശുമരണം തന്റെ ശാരീരിക കഷ്ടാനുഭവത്തെയാണ് പലപ്പോഴും നമ്മുടെ മനസ്സിൽ കൊണ്ടുവരുന്നത്. നാം കാണുന്ന ചിത്രങ്ങളിലെ ചോരയൊലിക്കുന്ന ആണിപ്പാടുകളും ദുസ്സഹമായ വേദനയെയാണ് കുറിയ്ക്കുന്നത്. എന്നാൽ കുരിശിന്റെ വിവിധവശങ്ങളിൽ താരതമ്യേന അപ്രമുഖമായ ഒന്നു മാത്രമാണ് തന്റെ ദേഹത്തിൽ താനനുഭവിച്ച ദാരുണ ശിക്ഷകൾ. കയ്യിലും കാലിലും വലിയ ഇരുമ്പാണിയടിച്ച് മരക്കുരിശിൽ മരിക്കുന്നതുവരെ തൂങ്ങിക്കിടക്കുകയെന്നുള്ളത് പ്രസാദകരമായ ഒരനുഭവമാണെന്നല്ല പറയുന്നത്.

പക്ഷേ തന്റെ ആത്മാവിൽ താനനുഭവിച്ച ആ യാതന! ഗത്സമനയിൽ രക്തം പൊടിയുവാൻ കാരണമാക്കിയ ആ പാപഭാരം! അതിന്നാരാണ് കാരണക്കാർ? തന്നെ ക്രൂശിൽ തൂക്കിയ യഹൂദന്മാരും റോമ്മാക്കാരും മാത്രമോ? അല്ല, ദൈവത്തോട് മറുതലിച്ച് തന്നെ കുരിശിൽ തറച്ചതു് നാമെല്ലാവരും കൂടെയാണ്. മനുഷ്യവർഗ്ഗത്തിന്റെ മുഴുവൻ പാപഭാരമാണ് കുരിശിൽക്കിടക്കുന്ന രക്ഷകനെ "എന്റെ ദൈവമേ, എന്റെ ദൈവമേ എന്നെ നീ കൈവിട്ടതെന്തു്" എന്നാക്രോശിക്കുവാനിടയാക്കിയതു്!

വെള്ളി. വി: യോഹ. 19: 23–24

നമ്മുടെ കത്താവിന്ന് ലോകത്തിലാകെയുണ്ടായിരുന്ന സ്വത്തുക്കളിൽ പ്രധാനമായതായിരുന്നിരിക്കണം തുന്നലില്ലാത്ത ആ അങ്കി. ഏതോ സ്നേഹമുള്ള കൈകൾ....ഒരു പക്ഷേ കന്യകമറിയാമ്മിന്റേതായിരിക്കാം — ആറവു നെയ്തതായിരിയ്ക്കണമതു്. തന്റെ ശരീരത്തോട് ചേർന്നു കിടക്കുന്ന ആ അങ്കി പരിശുദ്ധസഭയുടെ ബാഹ്യരൂപത്തിന്റെ ചിഹ്നമാണ്. "ഇതു കീറരുതു്" എന്നുള്ള ആ പടയാളികളുടെ വാക്കുകൾ ശ്രദ്ധേയങ്ങളാണ്.

പക്ഷേ തന്റെ അനുയായികളെന്ന് അഹങ്കരിക്കുന്ന നാം ഇന്നാ വിശിഷ്ടവസ്ത്രത്തെ എത്രയെത്ര കഷണമായിട്ടാണ് ചീന്തിയിട്ടിരിക്കുന്നത്. ആ പടയാളികൾക്കു പോലും ആ അങ്കിയുടെ പൂർണ്ണതയെ നിഹനിയ്ക്കരുതെന്നാഗ്രഹമുണ്ടായിരുന്നു. നാമാകട്ടെ പണക്കാരന്റേയും പ്രഭുവിന്റേയും ഇഷ്ടത്തിന്നനുസരിച്ച് ഓരോ വാശിയും വഴക്കും പറഞ്ഞ് ആ മോഹനവസ്ത്രത്തെ ചീന്തിപ്പറിച്ചിട്ട് എന്റെ കയ്യിലുള്ളതു മാത്രമാണ് യഥാർത്ഥമായ അങ്കി എന്നു പറഞ്ഞുകൊണ്ട് മററുള്ളവരെ ഭത്സിക്കുകയാണ്. ഇതിനിടയ്ക്കു് ആ അങ്കികൊണ്ടാവരിതമാകേണ്ടുന്ന ക്രിസ്തുശരീരം ചോരയൊലിച്ചുകൊണ്ട് കുരിശിൽക്കിടക്കുകയും.

ശനി. വി: യോഹ. 19. 25....27

കാൽവറിക്കുന്നിന്റെ മുകളിൽ നടുവിൽ ക്രിസ്തുയേശു ക്രൂശാരൂഢനായി നിൽക്കുന്നു. തന്റെ രണ്ടുവശത്തുമായി രണ്ടു പാപികൾ തന്നോടുകൂടെ കഷ്ടമനുഭവിക്കുന്നു. ഒരുത്തൻ വിശ്വാസിയും മററവൻ അവിശ്വാസിയുമാണ്. അപ്രകാരം തന്നെ തന്റെ കുരിശിന്റെ ഇരുവശത്തും താഴെ നാലു പേർ വീതമുണ്ട്. ഒരുവശത്ത് നാല് അവിശ്വാസികളായ റോമ്മാപടയാളികൾ.... ലോകത്തിന്റെ ശക്തിയേയും അധികാരത്തേയും പ്രതിച്ഛായീകരിച്ചുകൊണ്ട്, മറുവശത്ത് നാല് വിശ്വാസികളായ അബലകൾ.... ലോകദൃഷ്ട്യാ ബലഹീനരെങ്കിലും വിശ്വാസത്തിൽ ശക്തിയും ദാർഢ്യവുമുള്ളവർ.

ആ യാഗനാഴികയിൽ ഒരു പുതിയ

# "ജീവിക്കുക, ജീവിക്കുവാൻ അനുവദിക്കുക"

(സി. ഈ. ജി.)

കേരളീയർക്കു സുപരിചിതനും, പ്രസിദ്ധ വാഗ്മിയുമായിരുന്ന ശ്രീ. എസ്. കുട്ടൻനായർ ഏതോ കാരണവശാൽ ഒരു പ്രത്യേക സമുദായത്തെ വിവരിക്കവേ "dispised by the east and disowned by the west" എന്നിങ്ങനെ നിരൂപണം നടത്തിയതായി കേട്ടിട്ടുണ്ട്. ഏതെങ്കിലും പ്രകാരത്തിൽ സുറിയാനി സഭയിൽ സമാധാനം സംസ്ഥാപിച്ചുകാണണമെന്ന ആഗ്രഹത്തോടുകൂടെ പരിശ്രമിച്ച പീസ്‌ലീഗിനു വന്ന അനുഭവത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ സ്മരണാമണ്ഡലത്തിൽ ഉദിച്ചുയരുന്ന ആശയം പ്രസ്തുത അഭിപ്രായപ്രകടനമാണ്. പീസ്‌ലീഗിന്റെ സമാധാന സംരംഭത്തിൽ ഇരുഭാഗത്തുമുള്ള സഭാംഗങ്ങൾ ആത്മാർത്ഥമായി പങ്കെടുത്തിരുന്നു എന്നുള്ളതു് അനിഷേധ്യമായ യാഥാർത്ഥ്യമാണ്. ഉപവാസകരിൽ മൂന്നുപേർ പാത്രിയർക്കീസുകക്ഷിയിലും മൂവർ കാതോലിക്കോസു കക്ഷിയിലും പെട്ടവരായിരുന്നു എന്നുള്ളതു തന്നെ അതിനു തെളിവാണ്. പീസ്‌ലീഗിനെപ്പററി ഒരു സന്ദർഭത്തിൽ വലിയ പ്രതീക്ഷകൾ സഭാംഗങ്ങളുടെയിടയിലും വെളിയിലുമുണ്ടാകുകയും ചെയ്തിരുന്നു. എന്നാൽ പാത്രിയർക്കീസുപക്ഷീയരുടെ ഒരായുധമെന്നു കാതോലിക്കോസുകക്ഷിയിലെ ഒരു ഭാഗവും, കാതോലിക്കോസുകക്ഷിയുടെ ഒരു പാവയെന്നു പാത്രിയർക്കീസുകക്ഷിയിലെ ഒരു വിഭാഗവും ഓരോ അവസരത്തിൽ പീസ്‌ലീഗിനെ മുദ്രയടിക്കുന്നതിനുള്ള ശ്രമവും നടന്നിട്ടുണ്ട്. അങ്ങനെ ശ്രീ.നായർ പുറപ്പെടുവിച്ച അഭിപ്രായ പ്രകടനം ഒരർത്ഥത്തിൽ പീസ്‌ലീഗിനെപ്പററി ഇന്നു സാർത്ഥകമായിക്കഴിഞ്ഞിട്ടുണ്ട്.

ഇത്രയും മുഖവുരയായി പറയുവാനിടയായതു പീസ്‌ലീഗിനെ ഏതെങ്കിലും പ്രകാരത്തിൽ പ്രശംസിക്കണമെന്നോ അപലപിക്കണമെന്നോ ഉള്ള ഉദ്ദേശംകൊണ്ടല്ല. എന്നാലോ ഇരുകക്ഷിയുടെയും നിലപാടിൽ വ്യവഹാരത്തെപ്പററി എങ്കിലും ശ്രീ.നായരുടെ ആ അഭിപ്രായപ്രകടനം അർത്ഥവത്തായിക്കാണണമെന്നുള്ള ആഗ്രഹംകൊണ്ടു മാത്രമാണ്.

പീസ്‌ലീഗിന്റെ സമാധാന സംരംഭത്തിൽനിന്നു സംജാതമായിരിക്കുന്ന നൂതന സാഹചര്യത്തിൽ ഇനിയും കരണീയമെന്തെന്നു ചിന്തിക്കുകയും യാതൊരു വെളിച്ചവും കാണാതെ അഴലുകയും ചെയ്യുന്നവർ സഭാമദ്ധ്യത്തിൽ കാണും. എന്നാൽ പീസുലീഗിന്റെ പരിശ്രമഫലമായി ചില ഉത്തരവാദിത്വങ്ങൾ ചിലരിൽ അവശേഷിക്കുന്നുണ്ടെന്നാണു സാധാരണക്കാർ ചിന്തിക്കുന്നതു് എന്നു വെളിവാക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു.

ലീഗിന്റെ സമാധാനസംരംഭം അലസിപ്പോയതിനു പ്രഥമദൃഷ്ടിയിലുള്ള കാരണം, പാത്രിയർക്കീസുബാവാ തിരുമനസ്സിലെ നിഷേധരൂപത്തിലുള്ള കല്പനയായിരുന്നല്ലോ. പാത്രിയർക്കീസുബാവാ തിരുമേനിയുടെ മേൽ ഏതെങ്കിലും പ്രകാരത്തിലുള്ള സമ്മർദ്ദം ചെലുത്തുവാൻ ലീഗ് അശക്തമാണ്. അവിടത്തെ കല്പനക്കു വിരുദ്ധമായ ഒരു നിലപാടു സ്വീകരിക്കുവാൻ പാത്രിയർക്കീസുഭാഗത്തെ അത്മായരടങ്ങിയ നേതൃത്വം വിമുഖവുമാണ്. എന്നാൽ ആ നേതൃത്വം പീസുലീഗിന്റെ ഉപവാസപന്തലിൽ എത്തി നൽകിയ വാഗ്ദത്തത്തിന്റെയും ഉറപ്പിന്റെയും വെളിച്ചത്തിൽ ചില ഉത്തരവാദിത്വങ്ങൾ അവിടെ അവശേഷിക്കുന്നുണ്ട്. പീസ്‌ലീഗ് ആവിഷ്ക്കരിച്ച സമാധാനവ്യവസ്ഥകൾ നിർവിശങ്കം, നിസ്സന്ദേഹം സ്വീകരിച്ച് അംഗീകരിച്ച വന്ദ്യ തിരുമേനിമാരും ഇതര നേതാക്കന്മാരും ചെയ്യേണ്ട സർവപ്രധാനമായ ഒരു സംഗതിയെപ്പററിയാണു ഞാൻ ഇവിടെ പറയുവാൻ പോകുന്നതു്. അതു പാത്രിയർക്കീസുബാവാ തിരുമനസ്സിലെ കല്പനയുടെ മറവിൽ ഒരു പ്രതികൂല നില സ്വീകരിക്കുവാൻ നിർബന്ധിതരായിത്തീർന്ന നേതാക്കന്മാർ. സമാധാന സംസ്ഥാപനാർത്ഥം ഇനിയും വല്ലതും മററു പ്രകാരേണ ചെയ്യാനുണ്ടോ എന്നു ചിന്തിക്കുകയും അതു പ്രാവർത്തികമാക്കുകയും ചെയ്യണമെന്നുള്ളതാണ്. പാത്രിയർക്കീസ്ബാവാ തിരുമേനിയോടുള്ള ഭക്തിയെപ്രതി തങ്ങളുടെ വാഗ്ദത്തംപോലും അവഗണിക്കുവാൻ മുതിർന്നതു മനസ്സിലാക്കാം. അതേസമയത്തു ബാവാ തിരുമനസ്സിലെ കല്പനയിൽ സാമാന്യം വ്യക്തമായി അവിടുന്നു വ്യവഹാരത്തെ ഒരു കാലത്തും അനുകൂലിച്ചിട്ടില്ലെന്നു പ്രസ്താവിച്ചിരിക്കുന്ന സ്ഥിതിക്കു് ആ അഭിപ്രായത്തെ വിഗണിച്ചു ഇനിയും വ്യവഹാരം തുടർന്നുകൊണ്ടുപോകുവാനാണു മുതിരുന്നതെങ്കിൽ അതിൽ ഒരു യുക്തിവൈരുദ്ധ്യം സാധാരണക്കാർ ദർശിക്കാതിരിക്കുകയില്ല.

വ്യവഹാരത്തിന്റെ ഭാരമേറിയ വശങ്ങൾ മനസ്സിലാക്കിയിട്ടുള്ളവർ സന്തോഷസമേതം അതിൽ ചെന്നു തലയിടുകയില്ല. പിന്നെ ഗത്യന്തരമില്ലാഞ്ഞിട്ടോ വാശിയ്ക്കും സ്വാർത്ഥതയ്ക്കും വേണ്ടിയോ ആയിരിക്കും അനാവശ്യ ധനവിനിമയത്തിനും കായമനഃക്ലേശങ്ങൾക്കും വിധേയരായി അതിൽ ചെന്നു് മുങ്ങിപ്പൊങ്ങുന്നതു്. പാത്രിയർക്കീസുബാവാതിരുമേനി വ്യവഹാരത്തെ പ്രതികൂലിച്ചിരിക്കുന്ന സ്ഥിതിയ്ക്കു്, സഭയുടെ ഭാവിയെ പ്രതി ഇരുകൂട്ടരും അംഗീകരിച്ച സന്ധി വ്യവസ്ഥകളെ പാത്രിയർക്കീസുബാവായുടെ പ്രാതികൂല്യത്തെമാത്രം പരിഗണിച്ചു് നിഷേധിക്കുവാൻ തയ്യാറായ വന്ദ്യ തിരുമേനിമാരും ഇതര നേതാക്കന്മാരും സഭയെ നാശഗർത്തത്തിലേക്കു് നിമിഷംപ്രതി പിടിച്ചു താഴ്ത്തിക്കൊണ്ടിരിക്കുന്ന വ്യവഹാരത്തെ ഇനിയും പുണരുന്നതു് ശരിയാണോ? അതു മൂലം പാത്രിയർക്കീസുബാവാ തിരുമേനിയുടെ അഭിപ്രായത്തെ അവഗണിക്കുകയും അവഹേളിക്കുകയുംചെയ്യുകയല്ലേ ചെയ്യുന്നതു്? ഇന്നു് പാത്രിയർക്കീസുബാവാ തിരുമേനിയോടുള്ള ഭക്തിയെ പ്രതി അവർ സ്വീകരിക്കുവാൻ നിർബന്ധിതമായ നിലപാടു നിമിത്തം വന്നു ചേർന്നിട്ടുള്ള കളങ്കം കഴുകി കളയുന്നതിനും അങ്ങനെ അവരുടെ ആത്മാർത്ഥത തെളിയിക്കുന്നതിനുമുള്ള ഏക മാർഗ്ഗം ആ ബാവാതിരുമേനിയുടെ നിർദ്ദേശത്തെ ആദരിച്ചു് വ്യവഹാരമവസാനിപ്പിക്കുവാൻ ഏതെങ്കിലും സൃഷ്ടിപരമായ മാർഗ്ഗം നിർദ്ദേശിക്കുകയും അതു് പ്രാവർത്തികമാക്കുവാൻ പരമാവധി ശ്രമിക്കുകയും ചെയ്യുകയല്ലേ? അവി

---

കുടുംബം ആ കുരിശിൻ ചുവട്ടിൽ ഉടലെടുക്കുന്നു. തന്റെ സഭയെ പ്രതിച്ഛായീകരിച്ചുകൊണ്ടു് പരിശുദ്ധ കന്യകമറിയാമും തന്റെ ശിഷ്യന്മാരെ പ്രതിനിധീകരിച്ചുകൊണ്ടു് വിശുദ്ധ യോഹന്നാനും പരസ്പരം സ്വീകരിക്കുന്നു. തന്റെ യാഗമാണു സഭയുമായുള്ള ബന്ധത്തെ നമുക്കു് സാദ്ധ്യമാക്കിത്തീർക്കുന്നതെന്നു് നാം എല്ലായ്പ്പോഴും ഓർമ്മിച്ചിരുന്നെങ്കിൽ!

ടെയാണ് ചർച്ച് വീക്കിലിയുടെ മുന്നൊരു ലക്കത്തിലെ മുഖപ്രസംഗത്തിൽ പ്രകടമാക്കിയിരുന്ന സഹവർത്തിത്വ സാദ്ധ്യത ഞാൻ ദർശിക്കുന്നത്.

ഇവിടെയുള്ള ഇരുഭാഗ നേതാക്കന്മാരും സ്വീകരിച്ച സമാധാനവ്യവസ്ഥകൾ ബാവാതിരുമേനിയെ പ്രതി നിഷേധിച്ചവർ കേസിന്റെ അന്ത്യം അനുകൂലമോ പ്രതികൂലമോ ആയാലും ബാവാതിരുമേനിയുടെ നിർദ്ദേശത്തെ അവഗണിക്കുവാൻ സന്നദ്ധമാകുകയില്ല. ബാവാ തിരുമേനിയിൽ നിന്ന് കുറച്ചുകൂടെ സൗജന്യമായ മനോഭാവം പ്രതീക്ഷിക്കേണ്ടതില്ല. കാതോലിക്കോസുകക്ഷി മൗലികമായി അവർ അംഗീകരിച്ചിരിക്കുന്ന ചില പ്രമാണങ്ങളിൽനിന്ന് വ്യതിചലിക്കുവാൻ സന്നദ്ധവുമല്ല. ആ ഒരു സാഹചര്യത്തിൽ സമാധാനപരമായ സഹവർത്തിത്വത്തിനുള്ള സാദ്ധ്യത നാം ആരായേണ്ടതല്ലേ? ആ കാര്യത്തിൽ ഏതെങ്കിലും സ്വീകാര്യമായ നിർദ്ദേശം ഉന്നയിക്കേണ്ട ചുമതല ഇത്തരുണത്തിൽ ബാവാകക്ഷി നേതൃത്വത്തിൽ അവശേഷിക്കുന്നുണ്ടെന്നാണ് തോന്നുന്നത്. അതിൽ ഇരുകൂട്ടർക്കും യോജിക്കുവാൻ കഴിയുന്ന പക്ഷം വ്യവഹാരം സംബന്ധിച്ച് ഇനിയും നാം വഹിക്കേണ്ടി വരുന്ന ദുർവ്യയം തടയുന്നതിനു പുറമേ പുരോഗമനപരമായ കാര്യങ്ങളിൽ ശ്രദ്ധ ചെലുത്തുന്നതിന് ആ അവസരം പ്രയോജനപ്പെടുത്തുകയും ചെയ്യാം.

ഈ അവസരത്തിൽ മറ്റൊരു കാര്യം സ്മരണയിൽ വരുന്നു. പാത്രിയർക്കീസു ഭാഗത്ത് സാമാന്യം പ്രമുഖനായ ഒരു വൈദികൻ എന്നോടു പറഞ്ഞ വസ്തുതയാണത്. അദ്ദേഹം സംസാരമദ്ധ്യേ "കാലംചെയ്ത വട്ടശ്ശേരിൽ മാർ ഗീവറുഗീസ് ദീവന്നാസ്യോസുതിരുമേനിയുടെ മുടക്ക് സ്വാഭാവികരീതിക്ക് വിരുദ്ധമാകയാൽ സാധുവല്ലെന്നുള്ള ഹൈക്കോടതിവിധിയുണ്ടായതോടെ അദ്ദേഹം നിയമാനുസരണമുള്ള മെത്രാപ്പോലീത്തായായി കോടതിയുടെ അംഗീകരണം ലഭിച്ചു എന്നും അദ്ദേഹത്തിന്റെ പിൻഗാമിയായി അവരോധിതനായ ഇപ്പോഴത്തെ കാതോലിക്കാബാവാ തിരുമേനി അതുമൂലം നിയമാനുസരണമുള്ള മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ മറുഭാഗത്തെ മേല്പട്ടക്കാരെ അവരവരുടെ സ്ഥാനങ്ങളിൽ നിന്ന് നിഷ്കാസനം ചെയ്യുവാൻ കോടതി നടപടികൾ നടത്തുമെന്ന് അത്താനാസ്യോസുതിരുമേനിക്കുണ്ടായ ഭീതിമൂലമാണ് അദ്ദേഹം വ്യവഹാരത്തിനു പുറപ്പെട്ടതെന്നും" പറയുകയുണ്ടായി.

അതു കേട്ടപ്പോൾ പരസ്പരമുള്ള അവിശ്വാസം ഏതെല്ലാം ദുസംശയങ്ങൾക്കും ഭീതികൾക്കും കാരണമായിത്തീരുന്നു എന്നോർത്ത് ഞാനത്ഭുതപ്പെട്ടുപോയി. വ്യവഹാരത്തിനു കാരണം അതു മാത്രമാണെങ്കിൽ അതിന് മതിയായ ഉറപ്പ് ലഭിക്കുവാൻ ശ്രമിക്കുകയും അങ്ങനെ വ്യവഹാരം അവസാനിപ്പിക്കുകയും ചെയ്യാവുന്നതാണല്ലോ. "Live and let live" "ജീവിക്കുക ജീവിക്കുവാൻ മററുള്ളവരെ അനുവദിക്കുക" എന്നുള്ള പ്രമാണം പ്രാഥമികമായ ഒരു ക്രൈസ്തവധർമ്മം മാത്രമാണെന്ന് നാമെല്ലാവരും ഇനിയുമെങ്കിലും ധരിച്ചിരുന്നു എങ്കിൽ!!

# കൊയിത്തു എന്തായിരിക്കും?

[ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ്]

"കണ്ടാലും നിങ്ങൾ ഇപ്പോൾ തന്നെ കൊയിത്തിനു വിളഞ്ഞിരിക്കുന്നു എന്നു നിങ്ങൾ കാണുവിൻ എന്നു ഞാൻ നിങ്ങളോടു പറയുന്നു".

നിങ്ങളുടെ സ്വന്തജീവിതത്തിൽ ഏതു തരം കൊയിത്തിനായി നിങ്ങൾ വിതയ്ക്കുന്നുവോ ആ കൊയിത്തിനെപ്പററി ആലോചിക്കുക. ദിവസേന ഉഴവുചാലിൽ നിങ്ങൾ ഇടുന്ന ധാന്യങ്ങളെത്തന്നെ പിന്നീടു നിങ്ങൾ കൊയ്യും. നാം നമ്മുടെ യൗവനകാലത്തു ചെയ്യുന്നതുതന്നെ നമ്മുടെ വയസ്സുകാലത്തു നാം ഉടുക്കും. അതുകൊണ്ടു നിങ്ങളോടു ഞാൻ ചോദിക്കുന്നു: നിങ്ങളുടെ കൊയിത്തു എന്തായിരിക്കും? നിങ്ങൾ ഇപ്പോൾ വിതയ്ക്കുന്നതു തന്നെ.

നിങ്ങൾ എന്താണ് ഇപ്പോൾ വിതയ്ക്കുന്നത്? നിങ്ങൾ കളകളെ ആകുന്നുവോ വിതയ്ക്കുന്നത്? എന്നാൽ കൊയിത്തു കളകൾ തന്നെ. കാഴ്ചയിൽ ധാന്യത്തെപ്പോലെ ഇരിക്കുന്നതും വാസ്തവത്തിൽ ധാന്യം അല്ലാത്തതുമായ കളകളെയാകുന്നുവോ നിങ്ങൾ വിതയ്ക്കുന്നത്? എന്നാൽ കൊയിത്തു കളകൾതന്നെ ആയിരിക്കും. നിങ്ങൾ മുള്ളുകൾ ആകുന്നുവോ വിതയ്ക്കുന്നത്? എന്നാൽ മുള്ളുകൾ അല്ലാതെ മുന്തിരിങ്ങാപ്പഴങ്ങളെ ഒരിക്കലും നിങ്ങൾ കൊയ്യുകയില്ല.

ഉഷ്ണരാജ്യങ്ങളിൽ ഒരു വക വിഷവൃക്ഷമുണ്ട്. അതു വിഷമാണെന്നു മാത്രമല്ല, ചുററുമുള്ള വായുവിനെ കൂടി വിഷമയം ആക്കിത്തീർക്കും. മററു വൃക്ഷങ്ങൾ അടുത്തെങ്ങും വളരാൻ അതു അനുവദിക്കയില്ല. ഇങ്ങനെയുള്ള വൃക്ഷത്തെപ്പോലെ ആയിത്തീരാവുന്ന വല്ലതിനെയും വിതയ്ക്കുന്ന ഏതെ

Licence No. 498 Dated 20-8-1946 M.Reg. 85

# THE CHURCH WEEKLY

ങ്കിലും യുവാവിനോടോ യുവതിയോടോ ആയിരിക്കുമോ ഞാനിപ്പോൾ സംസാരിക്കുന്നതു്? നിങ്ങൾക്കുതന്നെയും മററുള്ളവർക്കും വിഷകരമായി ഭവിക്കത്തക്കവണ്ണം അത്ര സ്വാർത്ഥപരമായ ജീവിതം കഴിച്ചുകൂട്ടുന്ന വല്ലവരോടും ആയിരിക്കുമോ ഞാൻ സംസാരിക്കുന്നതു്? അല്ലെങ്കിൽ ഹോശെയാപ്രവാചകൻ ഭയങ്കരമായി വർണ്ണിക്കുന്നതുപോലെ, "കൊടുങ്കാററിനെ കൊയ്യുവാൻ കാററിനെ വിതയ്ക്കുന്നവരോടു—അതായതു തങ്ങളുടെ ജീവിതം ജഡമോഹങ്ങൾക്കു പൂർണ്ണമായി കീഴ്പ്പെടുത്തിയും അവയിൽ ലയിച്ചും ഇരിക്കുന്നവരോടു— ആയിരിക്കുമോ ഞാൻ ഇപ്പോൾ സംസാരിക്കുന്നതു്.

നീ വിതയ്ക്കുന്നതു എന്താണെന്നു നീ തന്നെ ഒന്നു വിചാരിക്കുക. ദിവസേന നീ ഏതോ ഒരു വിത്തിനെ കയ്യിൽ എടുക്കുന്നുണ്ടു്: നീ ജീവിക്കുന്ന ഓരോ നാഴികയിലും അതിനെ വിതയ്ക്കുന്നുമുണ്ടു്. വിത്തുകൾ കണ്ടാൽ ഏകദേശം ഒന്നുപോലെ ആണിരിക്കുന്നതു്. നിന്റെ കയ്യിൽ അവ ഇരിക്കുന്നതു കണ്ടാൽ അവ തമ്മിൽ യാതൊരു വ്യത്യാസവും ഇല്ലെന്നു തോന്നും. എങ്കിലും ഓരോ വിത്തും അതിനു അനുരൂപമായ ഫലത്തെ പുറപ്പെടുവിക്കും. നമ്മുടെ കയ്യിൽ അസംഖ്യം തരത്തിൽ വിത്തുകൾ ഉണ്ടു്. ഏതെല്ലാം തരത്തിൽ ഉള്ളതാണു് നാം വിതയ്ക്കുന്നതു്? എന്തെന്നാൽ നാം വിതയ്ക്കുന്ന വിത്തു അനുസരിച്ചായിരിക്കും നാം കൊയ്യുന്നതു്.

നിന്റെ അധരങ്ങളെപ്പററി വിചാരിക്കുക. നീ വിതയ്ക്കുന്ന വാക്കുകൾ ഏതു തരത്തിൽ ഉള്ളവയാണു്? അവ നല്ല വാക്കുകളാണോ? ശക്തിയുള്ള വാക്കുകളാണോ? സത്യവാക്കുകളാണോ? നിർമ്മലവാക്കുകളാണോ? അഭിവൃദ്ധിക്കു ഉതകുന്ന വാക്കുകളാണോ? അപ്രകാരം ആണെങ്കിൽ പിൻകാലങ്ങളിൽ നിന്റെ കൊയിത്തു അതിവിശേഷമായിരിക്കും. അവ വ്യർത്ഥവാക്കുകളാണോ അലസതയുള്ള വാക്കുകളാണോ, ദയയില്ലാത്ത വാക്കുകളാണോ, നിസ്സാരവാക്കുകളാണോ, എങ്കിൽ പിൻകാലത്തുള്ള നിന്റെ കൊയ്ത്തു മുള്ളുകൾ ആയിരിക്കും.

നിന്റെ ജീവിതത്തെപ്പററി സ്വല്പനേരത്തേക്കു ഗൌരവമായി ഒന്നു ചിന്തിക്കുക. നീ കൊയിത്തുകാലത്തു കൊയിത്തു നിലങ്ങളെ സന്ദർശിക്കയാണെന്നും, പിൻകാലങ്ങളിൽ കൊയ്യത്തക്കവണ്ണം നീ വിതയ്ക്കുന്നതു എന്താണെന്നും വിചാരിക്കുക. യാതൊരു തരക്കേടും ഇല്ലാത്ത വിത്തിനെ ചിലർ വിതയ്ക്കുന്നുണ്ടു്. എന്നാൽ നിർഭാഗ്യവശാൽ അതു നിത്യതയിലേക്കു ഉള്ളവയല്ല. എന്നിട്ടു കൊയിത്തു വരുമ്പോൾ (മരണസമയത്തു) കഠിനമായ ഇച്ഛാഭംഗം ഉണ്ടാകുന്നതു സാധാരണയാണു്. ജീവിതത്തിലെ തോൽവികൾ വ്യസനകരങ്ങൾ ആണെങ്കിലും, കാഴ്ചയിൽ ജയങ്ങൾ എന്നു തോന്നുന്നവയും വ്യസനകരങ്ങൾ ആയിത്തന്നെ ഇരിക്കുന്നു എന്നാണു് ഞാൻ വിചാരിക്കുന്നതു്. എനിക്കു പരിചയമുള്ള ഒരു നല്ല എഴുത്തുകാരന്റെ ജീവിതത്തെപ്പോലെ വ്യസനകരമായി വേറൊന്നുമില്ല. അശുദ്ധവിചാരങ്ങളും അശുദ്ധപ്രവൃത്തികളും അദ്ദേഹം വിതച്ചു. അദ്ദേഹം ജീവിച്ചിരിക്കുമ്പോൾ തന്നെ അവയ്ക്കു അനുരൂപമായി അദ്ദേഹം കൊയ്യുകയും ചെയ്തു. മാക്സ്മുള്ളർ എന്ന മഹാന്റെ ജീവചരിത്രത്തിൽ പൂർണ്ണ വിജയം തെളിവായി കാണുന്നതിനാൽ അതു വായിക്കാൻ രസമുണ്ടു്. അദ്ദേഹത്തിനു യാതൊന്നിലും കുറവുണ്ടായിരുന്നില്ല എങ്കിലും, തന്റെ ബന്ധുക്കളും സ്നേഹിതന്മാരും തന്നെ മുമ്പിലത്തെപ്പോലെ തന്നെ സ്നേഹിച്ചിരുന്നു എങ്കിലും, അദ്ദേഹത്തിന്റെ അവസാന കാലത്തെപ്പററി വായിക്കുമ്പോൾ അദ്ദേഹത്തിനു ഇച്ഛാഭംഗവും മുഷിച്ചിലും മരിച്ചാൽ മതിയെന്നുള്ള വിചാരവും ഉണ്ടായിരുന്നതായി കാണാം. ജർമ്മൻകാരനായ ആ യുവാവു ഇംഗ്ളണ്ടിലേക്കും ഓക്സ്ഫോർഡിലേക്കും ചെന്നു. അവിടെ ബഹുമാനത്തോടെ സ്വീകരിക്കപ്പെട്ടു് ജീവിതം കഴിച്ചുകൂട്ടി. തന്നെ അറിയുന്ന സർവ്വരിൽ നിന്നും ബഹുമാനവും സ്നേഹവും സമ്പാദിച്ചു; പല തരത്തിലുള്ള ബഹുമതികളും വിജയങ്ങളും നേടി, ഒടുവിൽ ദുഃഖത്തിൽ ജീവിതം അവസാനിച്ചു. ഈ ലോകത്തെ സംബന്ധിച്ചിടത്തോളം നല്ല വിത്തു അദ്ദേഹം വിതച്ചു. ഈ കൊയിത്തു മാഞ്ഞുപോകുന്നതാണു്. വരുവാനിരിക്കുന്ന ലോകത്തെ സംബന്ധിച്ചുള്ള കൊയിത്തു എന്നേക്കും നിലനിൽക്കുന്നതും ഇച്ഛാഭംഗം വരുത്താത്തതുമാണു്.

നിങ്ങൾ എന്താണു വിതയ്ക്കുന്നതു്? നിങ്ങൾ പൂർണ്ണജയം നേടുന്നവരാണു്; നിങ്ങൾ ജീവിക്കുന്ന ലോകത്തിനു നിങ്ങളുടെ ജീവിതംകൊണ്ടു ഉപകാരമുണ്ടു്. അങ്ങനെയിരിക്കുന്ന വിദ്വാന്മാരേ, തത്വജ്ഞാനികളേ, ശാസ്ത്രജ്ഞന്മാരേ, സാധാരണ തൊഴിൽക്കാരേ, നിങ്ങൾ എന്താണു വിതയ്ക്കുന്നതു്? നിങ്ങളുടെ കൊയിത്തു എന്തായിരിക്കും?

---



Printed and Published by N. M. Abrham B. A. at the Malayala Manorama Press, Kottayam.